

ഞങ്ങളുടെ
മനുഷ്യത്വത്തിന്റെ പശ്ചിമ
ഭാഗത്തേക്ക് വാഹനമേറിയ
പ്രകാശത്തിന്റെയും
ഉദയത്തിന്റെയും നാഥനായ
കർത്താവിന് സ്തുതി!



# മലങ്കരസഭ


THE MALANKARA SABHA MARCH 2023
MALAYALAM MONTHLY, Vol-67, Issue-3 _ ₹25

# In Memoriam
## 2nd Anniversary
# "MAN WITH A GOLDEN HEART"



**Late Shri. M. G. George Muthoot**
Group Chairman – The Muthoot Group of Companies
(2nd November 1949 - 5th March 2021)

## Courageous, Compassionate & Charismatic Leader

The Muthoot Group pays rich tribute to a visionary leader and an ardent philanthropist whose pioneering initiatives transformed the lives of millions across the nation. Guided by his astute leadership and uncompromising principles, the Group is today one of India's largest and most trusted business conglomerates, achieving numerous milestones while contributing to nation-building and humanitarian programs. The Muthoot Group remains steadfastly committed to carry forward his inspiring legacy, built on unwavering human values, to even greater heights.



**The Muthoot Group**
muthootgroup.com | mggeorgemuthoot.com

Muthoot Family - 800 years of Business Legacy

ഓർമ്മപ്പെരുന്നാൾ

2023, ഏപ്രിൽ 11, 12

മാർ ബസേലിയോസ് ദയറാ

ഞാലിയാകുഴി



ദൈവസ്നേഹിയായ

ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ

# മഹാപുരോഹിത സന്ദേശം

*യേശുക്രിസ്തുവിനോടു ചേരുവാൻ സ്നാനമേറ്റവരായ നാം എല്ലാവരും അവന്റെ മരണത്തിൽ പങ്കാളികളാകുവാൻ സ്നാനമേറ്റിരിക്കുന്നു എന്നു നിങ്ങൾ അറിയുന്നില്ലയോ? അങ്ങനെ നാം അവന്റെ മരണത്തിൽ പങ്കാളികളായിത്തീർന്ന സ്നാനത്താൽ അവനോടുകൂടെ കുഴിച്ചിടപ്പെട്ടു. ക്രിസ്തു മരിച്ചിട്ട് പിതാവിന്റെ മഹിമയാൽ ജീവിച്ചെഴുന്നേറ്റതുപോലെ നാമും ജീവന്റെ പുതുക്കത്തിൽ നടക്കേണ്ടതിനു തന്നെ.* പരിശുദ്ധ പൗലോസ് അപ്പസ്തോലന്റെ വാക്കുകളാണിത്. സ്നാനമേറ്റവരുടെ ജീവിതം പുനരുത്ഥാനത്തിന്റെ പുതുക്കത്തിലാകുന്നു എന്ന് നമ്മെ ഓർമ്മിപ്പിക്കുന്ന കാലമാണ് വലിയനോമ്പിന്റേത്. സ്നാനമേറ്റ ഏതൊരാളുടെ ജിവിതത്തിലും പരീക്ഷകളുണ്ട് എന്ന് മനുഷ്യപുത്രന്റെ നോമ്പുകാലം നമ്മെ പഠിപ്പിക്കുന്നു. നോമ്പുപവാസങ്ങളിലൂടെ ഉയിർത്തേഴുന്നേൽപ്പിന്റെ വെളിച്ചത്തിലേക്ക് ഉണരുവാനാണ് നാം സജ്ജരാകേണ്ടത്. ക്രിസ്തീയ ജീവിതത്തിന്റെ ആന്തരികാർത്ഥത്തിലേക്കുള്ള മടങ്ങിപ്പോകലാണ് ഇത്. ഉപരിതലസ്പർശിയായ നമ്മുടെ ജീവിതം സത്താപരമായ തിരികെപ്പോകലിന് തയ്യാറാവണം എന്ന ആഹ്വാനമാണ് നോമ്പുകാലം നൽകുന്നത്. യേശുതമ്പുരാന്റെ മനുഷ്യാവതാരലക്ഷ്യം തന്നെ മനുഷ്യനിൽ പാപത്തിന്റെ ഫലമായി ഉളവായ ദുരന്തപൂർണ്ണമായ അവസ്ഥാന്തരങ്ങളിൽ നിന്നും അവനെ മോചിപ്പിക്കുക എന്നതാണ്. പാപത്തിന്റെയും തിന്മയുടെയും ബന്ധനങ്ങളിലേക്കുള്ള നമ്മുടെ ചാഞ്ഞുവീണു പോകലിൽ നിന്നുള്ള ഉയിർത്തേഴുന്നേൽപ്പാണ് നോമ്പുപവാസങ്ങളിലൂടെ നാം സ്വായത്തമാക്കേണ്ടത്. നാൽപത് നാളുകൾ തുടർച്ചയായി ദൈവജനത്തെ വെല്ലുവിളിച്ച ഗോല്യാത്തെന്ന മഹാമല്ലനെ നേരിടാൻ ദാവീദിനെ സജ്ജമാക്കിയ ദൈവം നോമ്പിലൂടെ നമ്മെ ഒരുക്കുന്നതും ഒരു പോരാട്ടത്തിനാണ്. തിന്മയോടുള്ള നിരന്തരസമരത്തിലെ ആത്യന്തിക വിജയത്തിന്റെ കൊടിയടയാളമായ ഉയിർത്തേഴുന്നേൽപ്പാണ് ഈ പോരാട്ട നാളുകളിൽ നമ്മുടെ പ്രതീക്ഷയും പ്രചോദനവുമായി നിലകൊള്ളുന്നത്.

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**






# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക മാധ്യമം . 2023 മാർച്ച്. ലക്കം 3. പുസ്തകം 67. വില ₹ 25


LETTER FROM THE EDITOR

ലിയോ ടോൾസ്റ്റോയിയുടെ "The Kingdom of God is with in you" എന്ന ഗ്രന്ഥം ശ്രദ്ധേയമാണ്. റഷ്യൻ ഓർത്തഡോക്സ് സഭാംഗമായിരുന്ന ടോൾസ്റ്റോയിയുടെ ഈ ഗ്രന്ഥം ഇൻഡ്യൻ സ്വാതന്ത്ര്യസമരത്തിന് ചാലകശക്തിയായിത്തീർന്നു. മഹാത്മാഗാന്ധി ദക്ഷിണാഫ്രിക്കയിൽ വെച്ച് ഈ ഗ്രന്ഥം പരിചയിക്കുകയും ബൈബിളിന്റെ അഗാധവായനയിലേക്ക് നയിക്കപ്പെടുകയും ചെയ്തു. സ്വാതന്ത്ര്യസമരത്തിൽ ഗാന്ധിജി ഉപയോഗിച്ച പല സംജ്ഞകളും ടോൾസ്റ്റോയിയുടെ ഗ്രന്ഥത്തിലേതാണ്. 1910-ൽ ദക്ഷിണാഫ്രിക്കയിൽ ഗാന്ധിജി 'ടോൾസ്റ്റോയ് ഫാം' ആരംഭിച്ചു, സ്വാതന്ത്ര്യമാണ് സുവിശേഷത്തിന്റെ സത്ത. സമസ്തപ്രപഞ്ചത്തിന്റെയും നന്മയിലേക്കുള്ള വിമോചനമാണ് സുവിശേഷലക്ഷ്യം.

സുവിശേഷത്തിൽ ഒരു കണ്ണീർ തുള്ളിയോളം ചെറുതെങ്കിലും തിളങ്ങുന്ന ഉപ്പിനേക്കാൾ രുചിപ്പിക്കുന്ന ഒരു വാക്യമുണ്ട്; "യേശു കണ്ണീർ വാർത്തു (യോഹ. 11:35). ബെഥാന്യയിലെ ലാസറിന്റെ കബറിനരികെ വന്ന് യേശു കരയുന്നു. ലാസറിന്റെ കബറിടം എന്നത് സുവിശേഷദർപ്പണത്തിൽ മുഖം നോക്കുന്ന വായനക്കാരുടെ ജീവിതപരിസരമാണ്. യേശു കബറിനടുക്കൽ വന്ന് ആദ്യം പറയുന്നത് "കല്ല് നീക്കുവീൻ" എന്നാണ്. നെഞ്ചിൽ കല്ല് കയറ്റി വെച്ചതുപോലുള്ള നമ്മുടെ എല്ലാ ജീവിതഭാരങ്ങളെയും അവിടുന്ന് ലഘൂകരിക്കുന്നു; നീക്കുന്നു. ഒരു പുഴ ഒഴുകി വരുംപോലെ ലാസറിന്റെ കബറിനടുത്തേക്ക് വീണ്ടും അവിടുന്ന് നീങ്ങുകയാണ്. പിന്നീട് ഒരു ആഹ്വാനം മുഴങ്ങുന്നു, "ലാസറേ പുറത്തു വരിക!". ലാസറേ പുറത്തു വരിക എന്നാൽ 'മനുഷ്യാ നീ പുറത്തു വരിക' എന്നാണ്. മനുഷ്യവംശത്തെ മുഴുവനുമാണ് വിളിക്കുന്നത്. കബറിനുള്ളിലെ അവസ്ഥ മാർത്ത പറയുന്നുണ്ട്. "കർത്താവേ നാറ്റം വെച്ചു തുടങ്ങി"... ലാസർ കെട്ടപ്പെട്ടവനായി പുറത്തുവന്നു. മുഖം റുമാൽ കൊണ്ട് മൂടിയിരുന്നു.

കോവിഡ് കാലത്ത് ലോക്ഡൗണിൽ പെട്ടുപോയ മനുഷ്യന്റെ അവസ്ഥയും കബറിനുള്ളിലെ ലാസറിനു സമാനമായിരുന്നല്ലോ. ലോക്ഡൗൺ കാലത്ത് മനുഷ്യൻ മാത്രമാണ് അടച്ചുപൂട്ടിയിരിക്കേണ്ടി വന്നത്. മനുഷ്യൻ പ്രപഞ്ചത്തിന്റെ ഹാർഡ്‌വെയർ തകരാറിലാക്കി; പ്രപഞ്ചം മനുഷ്യന്റെ സോഫ്റ്റ്‌വെയറും തകരാറിലാക്കി. അതാണ് സംഭവിച്ചത്, ലാസർ കബറിൽ നിന്നും പുറത്തുവന്നതുപോലെ മനുഷ്യവംശവും അനിശ്ചിതത്വത്തിന്റെ ആധിയാൽ കെട്ടപ്പെട്ടും രോഗഭീതിയാൽ മുഖം തൂവാലകൊണ്ട് മൂടിയും പുറത്തിറങ്ങിത്തുടങ്ങിയിരിക്കുന്നു. "അവന്റെ കെട്ടുകളഴിപ്പീൻ, അവൻ പോകട്ടെ" എന്നാണ് ആത്മശരീര മനസുകളുടെ മഹാവൈദ്യന് ലാസറിനെക്കുറിച്ച് പറയാനുള്ളത്. അതാണല്ലോ മനുഷ്യാവതാരത്തിന്റെ ലക്ഷ്യവും. നമ്മുടെ കെട്ടുകളഴിയണം തലയുയർത്തി നടക്കുമാറാകണം.

നമ്മുടെ കർത്താവിന്റെ കബറിടത്തിലെ കല്ലും ഉരുട്ടി മാറ്റിയിരിക്കുന്നു. ഉയിർപ്പിന്റെ സൗരഭ്യവും തേജസ്സും വചനവും ആ കബറിനെ വലയം ചെയ്തു. ഉയിർപ്പ് നമ്മുടെ അലസതയുടെയും, ഭക്തിയില്ലായ്മയുടെയും, താൻ പോരിമയുടെയും, യാന്ത്രികതയുടെയും ഇരുണ്ട കബറിടങ്ങളിൽ നിന്ന് പുറത്തിറങ്ങാനുള്ള സമയമാണ്. അവിടുത്തെ രണ്ടാംവരവിന് മുമ്പ് ഈ അതിരാവിലെ ഇരുട്ടുള്ള സമയത്തുതന്നെ മഗ്ദലനമറിയാമിനെപ്പോലെ അവനുവേണ്ടി സുഗന്ധവും അരിമത്യയിലെ ജോസഫിനെപ്പോലെ നമ്മുടെ ജീവിതമാകുന്ന തോട്ടത്തിൽ ആരെയും വെയ്ക്കാത്ത ഒരിടവും സൂക്ഷിക്കേണ്ടതുണ്ട്.

"നമ്മുടെ കർത്താവ് ഉയിർത്തെഴുന്നേറ്റു
സത്യമായും, അവൻ ഉയിർത്തെഴുന്നേറ്റു".

- ഫാ. സഖറിയാ തോമസ് പുതുപ്പള്ളി


മലങ്കരസഭ മാസിക
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം-04
ഫോൺ: 0481-2573234

പ്രസിഡന്റ്
ഡോ. യൂഹാനോൻ മാർ
ദീയസ്കോറോസ്
മെത്രാപ്പോലീത്താ

ചീഫ് എഡിറ്റർ
ഫാ. സഖറിയാ തോമസ്

മാനേജിംഗ് എഡിറ്റർ
ഫാ. തോമസ് രാജു കരുവാറ്റ

സബ് എഡിറ്റർ
ഫാ. അലക്സ് തോമസ്
നാഴൂരിമറ്റത്തിൽ

അംഗങ്ങൾ
ഫാ.ഡോ. ബിജേഷ് ഫിലിപ്പ്
ഫാ. തോമസ് വർഗീസ് ചാവടിയിൽ
അഡ്വ. ബിജു ഉമ്മൻ
ഡോ. തോമസ് കുരുവിള
അലക്സിൻ ജോർജ് IPoS
മെർലിൻ റ്റി. മാത്യു

ഇ.മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com

കല :
ജിന്റോ കുറിച്ചി

അക്കൗണ്ടന്റ്:
ബിജു വർക്കി
9947804477




CONTENTS










# ദർപ്പണം

ഫാ. ഡോ. ജേക്കബ് കുര്യൻ

## ആവശ്യമെങ്കിൽ വിശപ്പിന് അയിത്തമില്ല, ചില നിലപാടുകൾക്കും.

ഛാന്ദോഗ്യ ഉപനിഷത്തിൽ ശ്രദ്ധേയമായ ഒരു കഥയുണ്ട്. വെള്ളപ്പൊക്കവും വെള്ളിടിയും മൂലം കുരുദേശം തകർന്നു. ജനമെല്ലാം പട്ടിണിയിലായി. വെള്ളമൊഴികെ മറ്റൊന്നും കിട്ടാനില്ലാത്ത അവസ്ഥ. ഉഷസ്തി എന്ന മുനികുമാരൻ താന്ത്രികപണ്ഡിതനും ഉന്നതകുലത്തിൽപ്പെട്ടവനും ആയിരുന്നുവെങ്കിലും പട്ടിണികിടന്നു വശം കെട്ടു. ചെറുപ്പക്കാരിയായ ഭാര്യക്കും തനിക്കും വിശപ്പടക്കുവാൻ എന്തുമാർഗ്ഗം എന്ന് അന്വേഷിച്ചു നടന്ന ഉഷസ്തി, ഒരിടത്ത് താഴ്ന്ന ജാതിക്കാരനായ ഒരു ആനപാപ്പാൻ താണതരം ഒരു ധാന്യം ഭക്ഷിക്കുന്നതുകണ്ട് അയാളുടെ അടുത്തെത്തി ഭക്ഷണം യാചിച്ചു. മറുപടിയായി അയാൾ പറഞ്ഞു: "എന്റെ അടുക്കൽ ഞാൻ കഴിച്ചുകൊണ്ടിരിക്കുന്നതല്ലാതെ ഒന്നുമില്ല, അത് വേണമെങ്കിൽ കുറച്ച് തിരുമേനിക്കും തരാം. പക്ഷെ ഉച്ഛിഷ്ടമായിപ്പോയി. ഉഷസ്തി ആർത്തിയോടെ, അതെങ്കിലും ആവട്ടെയെന്നു വിചാരിച്ച് കൈനീട്ടി വാങ്ങിച്ചു. വയർ നിറഞ്ഞില്ലെങ്കിൽ എന്നു വിചാരിച്ച് കുടിക്കുവാൻ വെള്ളവും ആനപ്പാപ്പാൻ നീട്ടി. ധാന്യം കിട്ടിയപ്പോൾ, "താഴ്ന്ന ജാതിക്കാരനിൽ നിന്ന് വെള്ളം കുടിക്കുകയോ, കഷ്ടം കഷ്ടം" എന്ന് പറഞ്ഞു വെള്ളം നിരസിച്ചു. ആനപാപ്പാൻ മറിച്ചു ചോദിച്ചു. ഞാൻ തന്ന 'ഭക്ഷണമോ'. ഉഷസ്തി ഉത്തരം പറഞ്ഞു. "ആവശ്യമെങ്കിൽ മാത്രം അയിത്തം ഒഴിവാക്കാം. ഇത് ഭക്ഷിച്ചില്ലെങ്കിൽ ഞാനും ഭാര്യയും മരിച്ചുപോകും. ഒരു നിവൃത്തിയുമില്ലെങ്കിൽ ഉച്ഛിഷ്ടവും ഭക്ഷിക്കാം. പക്ഷെ വെള്ളം ഞങ്ങൾക്ക് വേറെ ഉണ്ട്. നിന്റെ വെള്ളം ഞങ്ങൾക്ക് അയിത്തമാണ്".

ഇതുപോലെയാണ്, ചില തത്വസംഹിതകളും നിലപാടുകളും അത് രാഷ്ട്രീയത്തിൽ മാത്രമല്ല മിക്കവാറും എല്ലായിടത്തും. അധികാരവഴിയിലെ നീക്കുപോക്കുകൾക്കും കൂട്ടുകെട്ടുകൾക്കും, മാത്രമല്ല മുടക്കിന്റെ ഉടക്കിനും, ചില പട്ടത്വനീതികൾക്കും, ഇത് പ്രസക്തമാണ്. വേദികളിൽ കാണിക്കുന്ന വിശാലത, സാധാരണക്കാരന്റെ ജീവിതവഴികളിലും കൂടി പ്രായോഗികമാക്കിയിരുന്നെങ്കിൽ! ആത്യന്തികമായി, പല കടുംപിടുത്തങ്ങളും ദാഹത്തിനും, വിശപ്പിനും, നിലനിൽപ്പിനായുള്ള നിലപാടിനും അപ്പുറം ആയുസ് കണ്ടെത്താറില്ല. പോരിനായി പറയുന്ന നീതിയും, പേരിനായി വിഴുങ്ങുന്ന നീതിയും തമ്മിൽ ബന്ധമെന്ത് എന്നത് ഒരു "ന്യൂജെൻ" ചോദ്യമല്ല. യേശുതമ്പുരാൻ പറഞ്ഞതു തന്നെയാണ്; "നിങ്ങളുടെ നീതി ശാസ്ത്രിമാരുടെയും പരീശന്മാരുടെയും നീതിയെ കവിയുന്നില്ലെങ്കിൽ നിങ്ങൾ സ്വർഗ്ഗരാജ്യത്തിൽ കടക്കയില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു". (മത്തായി. 5:20).

# നസ്രാണി സ്വത്വബോധ നിർമ്മിതിയും കാതോലിക്കാ സിംഹാസനവും

ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ
വൈദിക ട്രസ്റ്റി

മാർത്തോമ്മാ ശ്ലീഹായുടെ പ്രേക്ഷിത ദൗത്യത്തിൽ നിന്നു പിറവിയെടുത്ത സുറിയാനി ക്രിസ്ത്യാനികളുടെ സ്വത്വബോധ നിർമ്മിതി ചുറ്റുപാടുകളുടെ മത സാംസ്കാരിക ഭാവങ്ങൾ ഉൾക്കൊണ്ടുകൊണ്ടായിരുന്നു. തോമാശ്ലീഹാ പരിചയപ്പെടുത്തിയ ക്രിസ്തുമാർഗ്ഗത്തിന്റെ ഫലപ്രദമായ പങ്കുവെക്കലുകൾക്ക് നാട്ടാചാരങ്ങളെയും സംസ്കൃതികളെയും ഉപയോഗിക്കുന്ന രീതിശാസ്ത്രമായിരുന്നു അവർക്കുണ്ടായിരുന്നത്. 19-ാം നൂറ്റാണ്ടിലെ മിഷനറിവിരോധങ്ങൾക്ക് കാരണമായിത്തീർന്നതും സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിൽ ഉണ്ടായിരുന്ന തദ്ദേശീയ സംസ്കാരങ്ങളുടെ സാന്നിദ്ധ്യമായിരുന്നു. സുറിയാനി ക്രിസ്ത്യാനികൾ തങ്ങളുടെ മണ്ണിന്റെ ആത്മാവുമായി ഇഴപിരിയാതെ വളർത്തിയെടുക്കുവാൻ ആഗ്രഹിച്ച സാമൂഹിക തനിമയെ 'കലർപ്പുകൾ', 'അനാചാരങ്ങൾ', 'അപരിഷ്കൃതം', 'അക്രൈസ്തവം' എന്നൊക്കെ ചിത്രീകരിച്ച് എതിർക്കുവാൻ കൊളോണിയൽ ശക്തികൾ ശ്രമിച്ചിട്ടുണ്ട്.

ക്രിസ്തു വഴികളുടെ പാലസ്തീൻവൽക്കരണം തോമാശ്ലീഹായുടെ പ്രേക്ഷിതദൗത്യത്തിന്റെ ഭാഗമായിരുന്നില്ല. തോമാപാരമ്പര്യവുമായി ബന്ധപ്പെട്ടു കിടക്കുന്ന നാടൻ കലകളും കഥകളും, വാസ്തുശാസ്ത്രവും രീതിശാസ്ത്രവും ആദിമുതലേ ഭാരതീയ സംസ്കൃതികളുമായി ചേർന്നുനിന്നു കൊണ്ടുള്ള ക്രിസ്തുമാർഗ്ഗത്തിന്റെ പങ്കുവെക്കലുകൾക്ക് തെളിവാണ്. തോമാശ്ലീഹായുടെ മാർഗ്ഗവും വഴിപാടും അടിസ്ഥാനമാക്കിയാണ് സുറിയാനി ക്രിസ്ത്യാനികൾ സാമൂഹികസ്വത്വം രൂപീകരിച്ചത്. വിവിധ പ്രാദേശിക പാരമ്പര്യങ്ങളുമായി ചേർന്ന് ചിതറിക്കിടന്ന സുറിയാനി ക്രിസ്ത്യാനികളുടെ സാമൂഹിക സ്വത്വാവബോധത്തെ ക്രോഡീകരിക്കുവാനും വിശദീകരിക്കുവാനുമുള്ള ശ്രമമാണ് 1815ലെ പഠിത്തവീടിന്റെ സ്ഥാപനത്തിലേക്ക് നയിച്ചത്. പഠിത്തവീടിന്റെ സാദ്ധ്യതകളെ സ്ഥാപകശില്പി പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും, പ്രധാന പ്രചോദനമായിരുന്ന കേണൽ മൺറോയും ചേർന്നാണ് സ്വപ്നം കണ്ടത്. അവരുടെ ആഗ്രഹങ്ങൾ രണ്ട് വ്യത്യസ്ത വഴികളായിരുന്നുവെന്നു മാത്രം. സുറിയാനി ക്രിസ്ത്യാനികളുടെ സാമൂഹിക സ്വത്വത്തിന്റെ ദൃഢീകരണവും, സംഘബോധവും കാലത്തിനനുയോജ്യമായ വിദ്യാഭ്യാസവും ഇട്ടൂപ്പ് റമ്പാൻ സ്വപ്നം കണ്ടപ്പോൾ സുറിയാനി ക്രിസ്ത്യാനികളുടെ സാമൂഹിക സ്വത്വത്തിന്റെ ഉടച്ചുവാർക്കലും അതുവഴി എളുപ്പത്തിൽ സാധിച്ചെടുക്കാൻ കഴിയുന്ന പ്രൊട്ടസ്റ്റന്റ് വൽക്കരണവുമായിരുന്നു കേണൽ മൺറോയുടെ സ്വപ്നം.

## ഉണർത്തുപാട്ടായി പരിണമിച്ച തോമാ അവബോധം

സംഘടിതമായ സമുദായശക്തിയോ സാമ്പത്തിക ഭദ്രതയോ ഇല്ലാത്ത കാലങ്ങളിൽ പോലും സുറിയാനി ക്രിസ്ത്യാനികൾക്ക് കൊളോണിയൽ ശക്തികൾക്കെതിരെ ധീരമായി ചെറുത്തുനിൽക്കാൻ കഴിഞ്ഞത് അവരുടെ മാർതോമാ അവബോധം മൂലമാണ്. ജാതീയത അടക്കിവാണ സമൂഹത്തിൽ പരശുരാമനെ കേന്ദ്രീകരിച്ച് ബ്രാഹ്മണർ അവരുടെ പിന്തുടർച്ചയ്ക്ക് രീതിശാസ്ത്രം ചമച്ചപ്പോൾ സുറിയാനി ക്രിസ്ത്യാനികൾ തങ്ങളുടെ സ്വത്വബോധ നിർമ്മിതിയിൽ തോമായുടെ വഴിപാടിനും മാർഗ്ഗത്തിനും കേന്ദ്രബിന്ദു സ്ഥാനം നൽകി. തോമസ് അപ്പോസ്തോലനുമായുള്ള വൈകാരിക ബന്ധത്തിന്റെ പ്രതീകം എന്നനിലയിൽ മാത്രമല്ല സ്വതന്ത്രമായ ദൈവശാസ്ത്ര സഭാഭരണ സാദ്ധ്യതകളെ ഉയർത്തിപ്പിടിക്കാൻ കൂടിയാണ് തോമാ അവബോധം സുറിയാനി ക്രിസ്ത്യാനികൾ ഉപയോഗിച്ചത്. ഉദയംപേരൂർ സുന്നഹദോസിൽ കുറഞ്ഞത് രണ്ട് തവണ എങ്കിലും മാർത്തോമായുടെ വഴിപാടിനെയും മാർഗ്ഗത്തെപ്പറ്റിയും അതിന്റെ സ്വാധീനത്തെപ്പറ്റിയും പരാമർശിക്കുന്നുണ്ട്. 16-ാം നൂറ്റാണ്ടിൽ ഉദയംപേരൂർ സുന്നഹദോസിലൂടെ പോർട്ടുഗീസുകാരും 19, 20 നൂറ്റാണ്ടുകളിൽ ബ്രിട്ടീഷുകാരും അന്ത്യോഖ്യൻ അധിനിവേശശക്തികളും കിണഞ്ഞ് പരിശ്രമിച്ചത് സുറിയാനി ക്രിസ്ത്യാനികളുടെ തോമാഅവബോധത്തിന്റെ തച്ചുടക്കലായിരുന്നു. തോമാഅവബോധം സുറിയാനി ക്രിസ്ത്യാനികളിൽ നിലനിൽക്കും കാലം മറ്റൊരു മാർഗ്ഗം അവരിൽ അടിച്ചേൽപ്പിക്കുക ദുഷ്ക്കരമെന്ന തിരിച്ചറിവായിരുന്നു ഈ സംഘടിത നീക്കങ്ങൾക്കു പിന്നിൽ.

## സ്വാതന്ത്ര്യമാണ് സ്വത്വമെന്ന ബോധ്യം

സഭാ ഭരണത്തിലുള്ള ഏകനായകത്വത്തിന് അന്ത്യം കുറിച്ച് സിനഡൽ ഭരണ സമ്പ്രദായത്തിലേക്ക് 19, 20 നൂറ്റാണ്ടുകളിൽ സുറിയാനി ക്രിസ്ത്യാനികൾ പ്രവേശിച്ചു. വൈദികർ നേതൃത്വം നൽകുന്ന ഇടവകയോഗങ്ങളും മെത്രാപ്പോലീത്ത നേതൃത്വം നൽകുന്ന മലങ്കരപള്ളിയോഗങ്ങളും എന്ന ദ്വിമുഖ ഭരണസംവിധാനം ആണ് അവർക്കുണ്ടായിരുന്നത്. 8-ാം മാർത്തോമായുടെ വിയോഗത്തോടുകൂടി മലങ്കര സഭയുടെ നേതൃത്വത്തിലേക്ക് സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമന്റെ കടന്നുവരവ് സുറിയാനി ക്രിസ്ത്യാനികളുടെ ഭരണ സ്വത്വാവബോധത്തിന് വഴിത്തിരിവായി. പകലോമറ്റം കുടുംബത്തിൽ നിന്ന് ജനകീയ മുഖത്തേക്ക് മലങ്കരസഭയുടെ അധികാര വികേന്ദ്രീകരണം അവിടം മുതൽ ആരംഭിച്ചു. 1809 ലെ കണ്ടനാട് പടിയോല സഭയുടെ ഭരണം കൂടുതൽ കാര്യക്ഷമമാക്കാനുള്ള മാർഗ്ഗരേഖയായി കാണാം. അത് 1934 ലെ ഭരണഘടനയിലേക്കുള്ള വളർച്ചയുടെ ആരംഭം കൂടിയാണ്. ലോകരാഷ്ട്രങ്ങളായ ബ്രിട്ടനും അമേരിക്കയും ഒഴികെ മറ്റാരും തന്നെ നിയതമായ ഭരണഘടനയെപ്പറ്റി സ്വപ്നം കാണാൻ തുടങ്ങുന്നതിന് മുമ്പുതന്നെ സുറിയാനി ക്രിസ്ത്യാനികൾ ഭരണഘടനയുടെ പ്രാഗ് രൂപം തയ്യാറാക്കി എന്നുള്ളത് ജനാധിപത്യ ഭരണ സംവിധാനം അവരുടെ സ്വത്വാവബോധത്തിന്റെ ഭാഗമായിരുന്നതുകൊണ്ടാണ്.

## സ്വയം ഭരണവും സ്വയം ശീർഷകത്വവും

സ്വയം ഭരണത്തെയും സ്വയം ശീർഷകത്വത്തെയും പറ്റിയുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ഉറച്ച നിലപാടുകൾ അവരുടെ സ്വത്വഅവബോധത്തിന്റെ ഭാഗമാണ്. ഇവ രണ്ടും ചോദ്യം ചെയ്യപ്പെട്ട ഘട്ടങ്ങളിലെല്ലാം വിട്ടുവീഴ്ചയില്ലാത്ത പ്രതിരോധം സുറിയാനി ക്രിസ്ത്യാനികൾ തീർത്തിട്ടുണ്ട്. 19, 20 നൂറ്റാണ്ടുകളിൽ സുറിയാനികളുടെ സ്വയംഭരണവും സ്വയം ശീർഷകത്വവും നിരവധി തവണ ചോദ്യം ചെയ്യ

പ്പെട്ടു. ഇതിനോടുള്ള പ്രതിരോധമാണ് നീണ്ട വ്യവഹാരങ്ങൾ. സ്വതന്ത്രസഭ എന്നനിലയിൽ തങ്ങളുടെ സ്വത്വം സംരക്ഷിക്കുവാൻ സാദ്ധ്യമായ എല്ലാ ശ്രമങ്ങളും അന്വേഷിച്ച സുറിയാനി ക്രിസ്ത്യാനികൾ മലങ്കര മെത്രാപ്പോലീത്ത, കാതോലിക്കാ എന്നീസ്ഥാനങ്ങൾ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായിട്ടാണ് സംരക്ഷിച്ചത്. സുറിയാനി ക്രിസ്ത്യാനികളുടെ സ്വത്വ നിർമ്മിതി തുടക്കം മുതലേ കാതോലിക്കാ സ്ഥാനത്തിന് സ്വാധീനമുണ്ട്. ജാതിക്കു കർത്തവ്യൻ എന്നതിൽ നിന്ന് വികാസം പ്രാപിച്ച മലങ്കര മെത്രാപ്പോലീത്ത സ്ഥാനവും സ്വയംഭരണ സ്വയം ശീർഷകത്വ സ്വത്വാവബോധത്തിന്റെ പ്രതീകമാണ്. പേർഷ്യൻ സഭാ ബന്ധത്തോട് സുറിയാനി ക്രിസ്ത്യാനികൾ പരിചയപ്പെട്ട കാതോലിക്കോസ് എന്നസ്ഥാന നാമം തികച്ചും സ്വതന്ത്രമായിരുന്നു. എന്നാൽ 19, 20 നൂറ്റാണ്ടുകളിൽ അന്ത്യോഖ്യൻ പാരമ്പര്യവുമായി ബന്ധപ്പെട്ട് കാതോലിക്കാ സ്ഥാനം നിർവ്വചിക്കപ്പെടുമ്പോൾ അതിന് ഒരു കീഴ്സ്ഥാനിയുടെ പരിവേഷമുണ്ട്. കീഴ്സ്ഥാന സ്വഭാവമുള്ള മഫ്രിയാനേറ്റും സ്വയം ശീർഷകത്വമുള്ള കാതോലിക്കാ സ്ഥാനവും തമ്മിലുള്ള സംഘർഷം 19, 20 നൂറ്റാണ്ടുകളെ വ്യവഹാര പൂർണ്ണമാക്കി. 1653ലെ കൂനൻ കുരിശ് സത്യത്തിനുശേഷം തദ്ദേശീയ മെത്രാനെ വാഴിച്ചു സുറിയാനി ക്രിസ്ത്യാനികൾ തങ്ങളുടെ സ്വയം ശീർഷകത്വം തെളിയിച്ചു. പാത്രിയക്കീസ് സ്ഥാനത്തിന്റെ കടന്നുകയറ്റം അധികാരം പിടിച്ചടക്കൽ, ഭദ്രാസനവിഭജനം, മേൽപട്ടവാഴ്ചകൾ എന്നിവ സ്വഹിതപ്രകാരം നടത്തി സുറിയാനി ക്രിസ്ത്യാനികളുടെ സ്വതന്ത്ര സ്വത്വബോധത്തെ തകർക്കുവാൻ ആവോളം ശ്രമിച്ചു. 1912ലെ കാതോലിക്കാ സ്ഥാനത്തിന്റെ ശക്തീകരണത്തോടെ ഇത്തരം കടന്നുകയറ്റങ്ങളെ പ്രതിരോധിക്കുകയും സ്വതന്ത്ര സ്വത്വാവബോധം സംശയരഹിതമായി നിലനിർത്തകും ചെയ്തു. ആഗോള ക്രൈസ്തവ കൂട്ടായ്മയുടെ അനിവാര്യതയും സാഹോദര്യബന്ധത്തിന്റെ തുടർച്ചയും നിയമക്കുരുക്കുകളുടെ ഒഴിവാക്കലും ലക്ഷ്യമിട്ട് പാത്രിക്കീസ് മലങ്കര ബന്ധത്തിന് പൂർണ്ണമായി വിരാമമിട്ടില്ലെങ്കിലും 1934ലെ ഭരണഘടന രൂപീകരണത്തിലൂടെ സ്വയംഭരണ സ്വത്വം നേടിയെടുക്കുകതന്നെ ചെയ്തു.

### നിയമ പോരാട്ടങ്ങളും സ്വത്വബോധ സംരക്ഷണവും

സ്വതന്ത്ര സ്വത്വം സംരക്ഷിക്കുവാൻ നീതിന്യായ കോടതികളെ സുറിയാനി ക്രിസ്ത്യാനികൾക്ക് നിരന്തരം സമീപിക്കേണ്ടി വന്നു. നീണ്ട വ്യവഹാരങ്ങൾ ഒരു സ്വതന്ത്ര സഭ എന്നതിലേക്ക് വളരുവാൻ അവരെ സഹായിച്ചിട്ടുണ്ട്. എന്നാൽ നീതിന്യായ കോടതികളിൽ സ്വാഭാവികമായി ഉണ്ടാകുവാൻ കാലതാമസവും നിയമക്കുരുക്കുകളും വിട്ടൊഴിയാത്ത വ്യവഹാര കാലഘട്ടം സൃഷ്ടിച്ചതുമൂലം ചില വിഭജനങ്ങളും കൊഴിഞ്ഞുപോക്കലും ഉണ്ടായി. നീതിക്കായി സഹനത്തോടെ കാത്തിരിക്കുക എന്ന തത്വമാണ് സുറിയാനി ക്രിസ്ത്യാനികൾ സ്വീകരിച്ചത്. നിയമപോരാട്ടങ്ങളുടെ പേരിൽ വിമർശനങ്ങൾക്ക് വിധേയമാകുമ്പോഴും സ്വതന്ത്ര സാമൂഹ്യ സ്വത്വം നിലനിർത്തുവാൻ ഇതല്ലാതെ മറ്റ് മാർഗ്ഗമില്ല എന്ന നിലപാടാണ് സുറിയാനി ക്രിസ്ത്യാനികൾ സ്വീകരിച്ചത്. ഇന്ത്യൻ പരമോന്നത നീതിപീഠങ്ങൾ ഉൾപ്പെടെ പലവട്ടം സുറിയാനി ക്രിസ്ത്യാനികളുടെ സ്വയം ശീർഷകത്വത്തെ അംഗീകരിച്ച് വിധികൾ പുറപ്പെടുവിച്ചിട്ടുണ്ട് .

### സ്വതന്ത്ര സാമ്പത്തിക സ്വത്വാവബോധം

കേരളത്തിലെ ക്രൈസ്തവ സഭകൾ പലതും വിദേശ പണത്താൽ നിയന്ത്രിക്കപ്പെടുന്നു എന്ന ആരോപണം ശക്തിയാർജ്ജിക്കുമ്പോൾ സുറിയാനി ക്രിസ്ത്യാനികൾ അവരുടെ സാമ്പത്തിക സ്രോതസ്സുകൾ തദ്ദേശീയമായി വളർത്തിയെടുക്കുവാനാണ് ആഗ്രഹിച്ചത്. റിശീശാ, കൈമുത്ത്, പതാരം എന്നീ മാർഗ്ഗങ്ങളിലൂടെ അവർ സ്വതന്ത്ര സാമ്പത്തിക സ്വത്വാവബോധം വളർത്തിയെടുത്തു. സാമ്പത്തിക സ്വാതന്ത്ര്യമാണ് യഥാർത്ഥ സ്വാതന്ത്ര്യത്തിന്റെ ലക്ഷണമെന്ന ഗാന്ധിയൻ സ്വദേശി സിദ്ധാന്തം സുറിയാനി ക്രിസ്ത്യാനികളുടെ സാമ്പത്തിക സ്വത്വാവബോധത്തിൽ നിഴലിട്ടു കാണാം. കാതോലിക്കാ ദിനപ്പിരിവ് കേന്ദ്രീകൃതമാക്കുവാനും ജനകീയമാക്കുവാനും അതുവഴി സ്വദേശത്തും വിദേശത്തുമുള്ള സഭാമക്കളിൽ നിന്ന് സഭയുടെ വളർച്ചയ്ക്കാവശ്യമായ മൂലധനം കണ്ടെത്തുന്നതിലും അവർ വിജയിച്ചിട്ടുണ്ട്.

### മിഷൻ സ്വത്വാവബോധം

ഭാരതത്തിലെ ക്രൈസ്തവ മിഷൻ യൂറോപ്യനിസത്തിന്റെ അതിപ്രസരത്താൽ കുറ്റാരോപിതമാണ്. 19-ാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ പരുമല തിരുമേനിയും തുടർന്ന് പത്രോസ് മാർ ഒസ്താത്തിയോസും അൽവാറീസ് മാർ യൂലിയോസും ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസും സ്തേഫാനോസ് മാർ തേവോദോസ്യോസും  ഏറ്റെടുത്ത മിഷൻ സ്വത്വാവബോധം തികച്ചും തദ്ദേശീയമായിരുന്നു. സാമൂഹ്യ പരിഷ്ക്കരണത്തിനും മനപ്പരിവർത്തനത്തിനുമാണ് മുഖ്യ ഊന്നൽ നൽകിയത്. പരുമല തിരുമേനി നിരണം ഭദ്രാസനത്തിലെ പള്ളികൾക്കയച്ച 513-ാം നമ്പർ കൽപ്പന സുറിയാനി ക്രിസ്ത്യാനികളുടെ മിഷൻ സ്വത്വാവബോധത്തിന്റെ മാഗ്നാകാർട്ടാ ആണ്. 'ദൈവം നമുക്ക് കാണിച്ചുതന്നിട്ടുള്ള പുലയർ, പറയർ, കുറവർ മുതലായ ഹിന്ദുക്കളെ വേദം പഠിപ്പിച്ച് ദൈവത്തിനുള്ളവരാക്കി തീർക്കേണ്ടതിനും അവരോടും പ്രത്യേകം അവരുടെ രക്ഷാധിപന്മാരായി നമ്മിൽ തന്നെയുള്ള ജനത്തോടും ഉപദേശിക്കുകയും വേണം'. പണത്തിന്റെ അതിപ്രസരമോ നിർബന്ധിത മതപരിവർത്തനമോ ഇല്ലാതെ സഭയുടെ മിഷൻ സ്വത്വം രൂപീകരിക്കപ്പെട്ടു. കുഷ്ഠരോഗികൾ, എയിഡ്സ് രോഗികൾ, സ്വാന്തന പരിപാലനം തുടങ്ങിയ കാലത്തിനനുയോജ്യമായ മിഷൻ പ്രവർത്തനങ്ങൾ ഏറ്റെടുത്തു. വിദേശ ഫണ്ടിംഗ് ഏജൻസികളെ തികച്ചും ഒഴിവാക്കി സഭാമക്കളുടെ സഹകരണത്തോടു കൂടിയ സ്വതന്ത്ര മിഷൻ പ്രവർത്തനങ്ങൾ ആണ് സുറിയാനി ക്രിസ്ത്യാനികളുടെ മിഷൻ സ്വത്വാവബോധത്തിന്റെ കാതൽ.

### വേദശാസ്ത്ര സ്വത്വാവബോധം

സുറിയാനി ക്രിസ്ത്യാനികളുടെ വേദശാസ്ത്രം മലങ്കര സഭയുടെ ചരിത്രവുമായി ചേർന്ന് രൂപപ്പെട്ട് വികാസം പ്രാപിച്ചതാണ്. പേർഷ്യൻ സഭയുടെ അന്ത്യോഖ്യൻ വേദശാസ്ത്രം (നെസ്തോറിയൻ പാരമ്പര്യം) അഞ്ചാം നൂറ്റാണ്ടിൽ മലങ്കരയിൽ പൂർണ്ണമായും നടപ്പിലാക്കപ്പെട്ടു എന്നത് ശരിയല്ല. പ്രത്യേകിച്ച് നെസ്തോറിയൻ വിരുദ്ധതയ്ക്ക് മുൻപ് തന്നെ ഉണ്ടായിരുന്ന പേർഷ്യൻ ബന്ധം മൂലം നിഖ്യായിലും കുസ്തന്തീനോപോലീസിലും വച്ചുണ്ടായ വിശ്വാസ പ്രമാണങ്ങൾ ഇവിടെ എത്തി. എന്നാൽ ക്രിസ്തുവിന്റെ സ്വഭാവത്തെ സംബന്ധിച്ചുണ്ടായ തർക്കവിതർക്കങ്ങളെ തുടർന്നുണ്ടായ കോലാഹലങ്ങളും മലങ്കരസഭ അറിഞ്ഞുവോ എന്നത് തന്നെയും സംശയമാണ്. 16-ാം നൂറ്റാണ്ടിൽ മലങ്കരയിൽ ഉണ്ടായ റോമൻ അധിനിവേശം പാശ്ചാത്യ വിശ്വാസം ഇവിടെ അടിച്ചേൽപ്പിക്കാൻ ഉള്ള കാരണമായിത്തീർന്നു. എന്നാൽ മലങ്കരസഭയിലുണ്ടായ ചെറുത്തുനിൽപ്പുകൾ മലങ്കര അന്ത്യോഖ്യൻ ബന്ധത്തിലേക്കും അത് അലക്സാന്ത്ര്യൻ വേദശാസ്ത്ര സ്വീകരണത്തിലേക്കും ചെന്ന് ചേർന്നു. നിഖ്യായിലും കുസ്തന്തീനോസ്പോലീസിലും അധിഷ്ഠിതമായി പിന്തുടർന്നുവന്ന വിശ്വാസം എഫേസൂസ് വിശ്വാസം കൂടി അംഗീകരിച്ച 1686 ലെ ചെങ്ങന്നൂർ സുന്നഹദോസ് മലങ്കരസഭയിൽ ഓറിയന്റൽ ഓർത്തഡോക്സ് വിശ്വാസത്തിന്റെ വളർച്ചയ്ക്ക് മുഖാന്തരമായി.

പൗരസ്ത്യവേദശാസ്ത്രത്തിന്റെ ആഴവും പരപ്പും അതിലധിഷ്ഠിതമായ തങ്ങളുടെ വിശ്വാസവും പ്രചരിപ്പിക്കുവാനും വിശദീകരിക്കുവാനുമുള്ള ശ്രമങ്ങൾ 19, 20 നൂറ്റാണ്ടുകളിൽ സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിൽ ശക്തമായി. സൂര്യൻ അസ്തമിക്കാത്ത റോമൻ സ്വാധീനത്തിന്റെ വെളിയിൽ പടർന്നു പന്തലിച്ച ദൈവശാസ്ത്രമാണ് സുറിയാനി ക്രിസ്ത്യാനികളുടെ ദൈവശാസ്ത്ര സ്വത്വം. 1964 കളിൽ മലങ്കര സഭയുടെ നിലപാടുകളെ വ്യക്തമായി വിശദീകരിച്ച ഫാ. ഡോ. വി. സി. ശാമുവേലിനെപ്പോലെയുള്ളവർ ഓറിയന്റൽ ഓർത്തഡോക്സ് ബന്ധം ശക്തമാക്കി. വിഭജനത്തേക്കാൾ ഏറെ സഹകരണത്തിന്റെ മേഖലകൾ ചൂണ്ടിക്കാണിക്കപ്പെട്ടതോടെ സുറിയാനി ക്രിസ്ത്യാനികളുടെ ഓറിയന്റൽ സ്വത്വാവബോധം ശക്തമായി. പൗലോസ് മാർ ഗ്രീഗോറിയോസ് പോലെയുള്ള വേദശാസ്ത്രജ്ഞന്മാർ തുടർന്ന് ലോകവേദികളിൽ സുറിയാനി ക്രിസ്ത്യാനികളുടെ പൗരസ്ത്യ വേദശാസ്ത്ര സ്വത്വത്തിന് പ്രചരണം നൽകി. പാശ്ചാത്യ സ്വാധീനങ്ങൾ ഏറെയുണ്ടായ സുറിയാനി ക്രിസ്ത്യാനികളുടെ ജീവിതത്തിൽ അവർ നിലനിർത്തിയത് പൗരസ്ത്യ വേദശാസ്ത്ര സ്വത്വാവബോധമാണ്

### എക്യുമെനിക്കൽ സ്വത്വാവബോധം

1937 ലെ എഡിൻബറോ കോൺഫറൻസിൽ പരിശുദ്ധ ബസ്സേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ നേതൃത്വത്തിലുള്ള പ്രതിനിധി സംഘത്തിന്റെ പങ്കാളിത്തം മുതൽ സുറിയാനി ക്രിസ്ത്യാനികളുടെ എക്യുമെനിക്കൽ സ്വത്വബോധം ആരംഭിച്ചു. ഐക്യകാഹളത്തെ സ്വാഗതം ചെയ്യുകയും ഓർത്തഡോക്സ് തനിമ നിലനിർത്തുകയും ചെയ്യുക എന്ന സമീപനമായിരുന്നു സുറിയാനി ക്രിസ്ത്യാനികൾ എഡിൻബറോയിൽ തുടങ്ങിവച്ച് പൗരസ്ത്യ പാരമ്പര്യത്തിന്റെ സംരക്ഷണം എന്ന വിട്ടുവീഴ്ചയില്ലാത്ത നിലപാടുകളുമായി ലോകവേദികളിൽ മലങ്കര സഭയെ പരിചയപ്പെടുത്തുവാനും ഭാരതീയ സഭ എന്ന അംഗീകാരം നേടുവാനും മലങ്കരസഭയുടെ എക്യുമെനിക്കൽ ദർശനങ്ങൾ മൂലം സാധിക്കുന്നു. റോമൻ പോപ്പുപോലും മലങ്കരസഭയുടെ തലവനെ സമശീർഷനായി കരുതി സ്വീകരിക്കുന്ന തലത്തിലേക്ക് മലങ്കരസഭയുടെ എക്യുമെനിക്കൽ സ്വത്വാവബോധം വളർന്നിട്ടുണ്ട്.

### രാഷ്ട്രീയ സാമുദായിക സ്വത്വാവബോധം

സുറിയാനി ക്രിസ്ത്യാനികൾ അവരുടെ സാമുദായിക ശക്തി ആർജ്ജിക്കുന്നതിൽ വിജയിച്ചിട്ടുണ്ട്. ഈ വിജയം അവരെ തകർക്കുവാനുള്ള നിരവധി ശ്രമങ്ങൾക്കും വഴി തുറന്നിട്ടുണ്ട്. സുറിയാനി ക്രിസ്ത്യാനികളുടെ മാർത്തോമ്മൻ പാരമ്പര്യങ്ങളും സ്ഥാനനാമങ്ങളും അനുകരിക്കപ്പെടുന്നത് ഒരു സാമുദായിക ശക്തി എന്നനിലയിൽ അവരുടെ വളർച്ച ചോദ്യം ചെയ്യപ്പെടാൻ കഴിയാത്തത് മൂലമാണ്. രാഷ്ട്രീയ രംഗത്തും സുറിയാനി ക്രിസ്ത്യാനികളുടെ പങ്കാളിത്തം പലപ്പോഴും നിർണ്ണായകമായി ഉണ്ടായി എങ്കിലും വ്യക്തമായ രാഷ്ട്രീയ സ്വത്വബോധം അവർ വളർത്തിയെടുത്തിട്ടില്ല. വലതുപക്ഷ സ്വാധീനം സുറിയാനി ക്രിസ്ത്യാനികളുടെ രാഷ്ട്രീയ സ്വത്വാവബോധത്തിൽ ഉണ്ട് എങ്കിലും അതിൽ ചില മാറ്റങ്ങൾ എപ്പോഴും ഉണ്ടാകാറുണ്ട്. സ്ഥിരം വോട്ടുബാങ്ക് എന്ന ചിന്തയിൽ നിന്ന് പുറത്തുവരാനുള്ള ശ്രമവും പരമാവധി എല്ലാവരെയും ഉൾക്കൊള്ളുന്ന രാഷ്ട്രീയ സ്വത്വാവബോധവും ഇനിയും നിർമ്മിക്കേണ്ടിയിരിക്കുന്നു.

### ഭാരതീയ സ്വത്വം എന്ന സ്വപ്നം

ആഗോളവൽക്കരണത്തിലൂന്നിയുള്ള നിയോ ലിബറൽ സമീപനങ്ങൾ പാരമ്പര്യങ്ങൾക്കെല്ലാം ഏകശിലാ രൂപങ്ങളും വരേണ്യതയും നിർബന്ധിച്ച് അടിച്ചേൽപ്പിക്കുവാൻ ശ്രമിക്കുമ്പോൾ സുറിയാനി ക്രിസ്ത്യാനികളുടെ സ്വത്വാവബോധ അന്വേഷണങ്ങൾക്ക് പൂർണ്ണത കൈവരുന്നത് തോമാ പാരമ്പര്യമുള്ള ഭാരതീയ സഭയായി രൂപാന്തരപ്പെടുമ്പോഴാണ്. വ്യവഹാര സംബന്ധമായ നൂലാമാലകളും വൈകാരികപരമായ സമീപനങ്ങളും വൈദേശികമായ വേഷവിധാനങ്ങളും നമ്മുടെ ഭാരതീയ സ്വത്വബോധ ലക്ഷ്യപ്രാപ്തിക്ക് തടസ്സങ്ങളാണ്. ഒരു സ്വപ്നം സാക്ഷാത്ക്കരിക്കുവാൻ ചിലതൊക്കെ ഉപേക്ഷിക്കുകയും ചിലതൊക്കെ കൂട്ടിച്ചേർക്കുകയും ചെയ്യുക സാധാരണ തത്വമാണ്. ഇതര ഓറിയന്റൽ സഭകളെപ്പോലെ തങ്ങൾ ജീവിക്കുന്ന മണ്ണിന്റെ സംസ്കാരത്തോട് ഇഴുകിച്ചേരുക നമ്മുടെ നിയോഗമാണ്. ഈ നിയോഗത്തിന്റെ പൂർത്തീകരണത്തിൽ നാം നേടിയെടുക്കുന്നതാണ് മലങ്കര സഭയുടെ ഭാരതീയ സ്വത്വം.

### ഉപസംഹാരം

സ്വാതന്ത്ര്യം, തദ്ദേശീയത എന്നീ ദ്വിമുഖ ആശയങ്ങളിൽ ഊന്നിയാണ് സുറിയാനി ക്രിസ്ത്യാനികൾ തങ്ങളുടെ സാമൂഹിക സ്വത്വം നിർമ്മിക്കുവാൻ ആഗ്രഹിച്ചത്. തന്മൂലമാണ് മണ്ണിന്റെ ബന്ധമുള്ള ആഘോഷങ്ങളും ആചാരങ്ങളും ജീവിതചര്യകളും അവർ സ്വീകരിച്ചത്. സമ്പർക്കം സംസ്കാരങ്ങളിൽ സന്നിവേശിക്കും എന്ന തത്വം മൂലം കത്തോലിക്കാ-ആംഗ്ലിക്കൻ-അന്ത്യോഖ്യൻ സ്വാധീനങ്ങൾ സുറിയാനി ക്രിസ്ത്യാനികളുടെ സാമൂഹിക സ്വത്വ നിർമ്മിതിയിൽ ഇടം പിടിച്ചിട്ടുണ്ട്. ശുദ്ധിയുള്ള ഭാരതീയ സ്വത്വം സുറിയാനി ക്രിസ്ത്യാനികൾക്ക് നേടിയെടുക്കാൻ കഴിഞ്ഞില്ലാ എന്ന വാദം നിലനിൽക്കുമ്പോൾ തന്നെ ഒരു ഭാരതീയ സഭയായി നിലനിൽക്കണമെന്ന ആശയത്തിലൂന്നി പ്രവർത്തിക്കയും, സാമ്പത്തിക ഭരണ മേഖലകളിലെങ്കിലും സ്വതന്ത്രമായ സാമൂഹിക സ്വത്വം രൂപീകരിക്കുകയും ചെയ്തിട്ടുണ്ട്.




**മാർച്ച് 19 ഞായർ**
**നോമ്പിലെ അഞ്ചാം ഞായർ**
**കൂനിയുടെ സൗഖ്യം**
**വി. ലൂക്കോസ് 13:10-17**

ഒന്നിനും കഴിയാത്തവരുടെ ചില ജീവിതങ്ങളുമുണ്ട്. കരയാനാകാതെ ഒന്നും ആവശ്യപ്പെടാനാകാതെ മരവിച്ച ജീവിതങ്ങളുമായി മുന്നോട്ടു പോകുന്നവർ. ഏറെക്കാലം ദൈവാലയ പരിസരങ്ങളിലുണ്ടായിരുന്ന ഈ സ്ത്രീയെ ചിരപരിചയം കൊണ്ട് അവളുടെ അസ്വസ്ഥതകളെ തിരിച്ചറിയാനാകാതെ പോയ കുറെ മനുഷ്യരുടെ മുൻപിൽ വച്ച് അവൾക്ക് കിട്ടുന്ന പരിഗണനയും സൗഖ്യവും പ്രത്യേകം പ്രാധാന്യമർഹിക്കുന്നുണ്ട്.

**കൂനിയുടെ കാത്തിരിപ്പ്, സ്ത്രൈണതയുടെ കരുത്ത്**

പതിനെട്ടുവർഷം ഒരു ചെറിയ കാലയളവല്ല. നീണ്ട നിരാശയുടെ കാലമാണ്. എന്നിട്ടും അവൾ പള്ളിയിലുണ്ട്. അവിടെതന്നെ തുടരുകയും ചെയ്യുന്നു. കാരണമില്ലാതെ കാത്തിരിക്കാനാകുന്നത് ഒരു ചെറിയ കാര്യമല്ല. സഹനങ്ങളിൽ ദൈവാഭിമുഖമായി ജീവിക്കുവാൻ കഴിയുന്നതും അങ്ങനെ തന്നെ. ഇതു രണ്ടും അവൾക്കു സാധിക്കുന്നുണ്ട്. ശമുവേൽ പ്രവാചകന്റെ ഒന്നാം പുസ്തകം ഒന്നാം അദ്ധ്യായത്തിൽ ഇതേ കരുത്തുമായി ഹന്നായെ നാം കണ്ടുമുട്ടുന്നു. അവൾ ആലയത്തിലേക്ക് പോകുമ്പോഴാണ് അവൾക്ക് കൂടുതൽ നൊമ്പരമുണ്ടാകുന്നത്. ദുരിതങ്ങളേറുന്തോറും ദൈവസന്നിധിയിൽ തുടരാനാകുമ്പോൾ കൃപ കാത്തിരിക്കുന്നു എന്ന് ഹന്നയും കൂനിയായ സ്ത്രീയുമൊക്കെ നമ്മെ പഠിപ്പിക്കുന്നു. എല്ലാക്കാലത്തും പുരുഷന്മാരെക്കാൾ ഇതു കൂടുതലായി സാധിക്കുന്നത് സ്ത്രീകൾക്കാണ് എന്നുള്ളത് ശ്രദ്ധേയമാണ്. 'അന്ന് മുതൽ പലരും അവനെ വിട്ടുപോയി. ശിഷ്യന്മാർ എല്ലാവരും അവനെ വിട്ട് ഓടിപ്പോയി. (വി. മത്തായി 26:56) എന്നൊക്കെ പുരുഷന്മാരെക്കുറിച്ച് നാം കാണുന്നു. എന്നാൽ 'ഗലീലയിൽ നിന്ന് യേശുവിനെ ശുശ്രൂഷിച്ചുകൊണ്ട് അനുഗമിച്ചുവന്ന പലസ്ത്രീകളും ദൂരത്തുനിന്ന് നോക്കിക്കൊണ്ടിരുന്നു (വി. മത്തായി 27:55) സ്ത്രീയുടെ ആത്മീക ജീവിതത്തിന്റെ കരുത്താണിത്. നമ്മുടെ ആത്മീയ പ്രസ്ഥാനങ്ങളിലും ആരാധനകളിലും ഈ കൂനിയുടെ മനോഭാവമുള്ള പിൻഗാമികളെ നാം ഇന്നും കണ്ടുമുട്ടുന്നു. എത്രയോ കുടുംബ ജീവിതങ്ങളെ സംഘർഷങ്ങളുടെ കാറ്റിലുലയാതെ പിടിച്ചുനിർത്തുന്നത് സ്ത്രീയുടെ സഹനങ്ങളിലെ കാരണമില്ലാതെയുള്ള കാത്തിരിപ്പും ദൈവോന്മുഖമായ നിലനിൽപ്പുമാണ്. യഹോവയുടെ ആലയത്തിൽ ദീർഘകാലം വസിക്കുന്നത് മനം മടുപ്പിക്കുന്ന ഏർപ്പാടായിരിക്കുന്നു. ആത്മീക മഹാമേളകളിൽ കൂടുതൽ ബഹളത്തിൽ 'കുറച്ചുനേരം നിൽക്കൂ', അനുഗ്രഹീതരാകൂ എന്ന് ആത്മീയതയുടെ മൊത്തവിതരണക്കാർ പറയുമ്പോൾ പാവം ഭക്തൻ അങ്കലാപ്പിലാകുന്നു എന്നാൽ നിന്റെ കാത്തിരിപ്പ് ഒരിക്കലും വിഫലമാകില്ലെന്ന് കൂനിയായ സ്ത്രീ വിളിച്ചു പറയുന്നു. മുരടിക്കാത്ത മനസ്സുമായി മുന്നോട്ടുപോയാട്ടെ. ആരോ ദൂരത്ത് പാടുന്നു.

'മോഹങ്ങൾ മുരടിച്ചു
മോതിരക്കൈ മരവിച്ചു
മനസ്സുമാത്രം മുരടിച്ചില്ല.

**നല്ല വാക്കിനാൽ നിവരുന്ന ജീവിതങ്ങൾ**

സാധുവായ ഒരു യഹൂദസ്ത്രീക്ക് കിട്ടാവുന്ന ഏറ്റവും നല്ല മേൽവിലാസവും ഇതാ കിട്ടിയിരിക്കുന്നു. അബ്രഹാമിന്റെ മകൾ എന്ന മേന്മയേറിയ വിളിപ്പേര് ആൾക്കൂട്ടത്തിന്റെ മധ്യേ ആലയ മുറ്റത്ത് അവൾക്ക് നൽകപ്പെട്ടിരിക്കുന്നു. ഇനി മേൽ അവൾക്കു കൂനില്ല . നേരെയായത് അവളുടെ നട്ടെല്ല് മാത്രമല്ല ആത്മാഭിമാനം കൂടെയാണ്. വീട്ടകങ്ങളിൽ ഒതുങ്ങിപോയ നമ്മുടെ എത്രയോ അമ്മമാർക്കും സഹോദരിമാർക്കും ഒരു നല്ല വാക്ക് നൽകുന്ന ഊർജം എത്രയോ വലുതായിരിക്കും. അനൗപചാരികതയുടെ ഗൃഹാന്തരീക്ഷങ്ങളിലൊന്നും നല്ല വാക്കൊന്നും ആരും പറയുന്നില്ല. എല്ലാം അനുശോചന പ്രസംഗങ്ങൾക്കു വേണ്ടി മാറ്റിവച്ചിരിക്കുകയാണ് നാം. ആർക്കു കേൾക്കാനാണത്? ആരും ഇന്നുവരെ വിളിച്ചിട്ടില്ലാത്ത വാക്ക്, കേൾക്കാൻ കൊതിച്ചത്, അവൾക്കു കിട്ടിയിരിക്കുന്നു. 'നല്ല വാക്കോതുവാൻ ത്രാണിയുണ്ടാകണം' എന്ന് ചെറിയ ക്ലാസിൽ നാം പാടി പ്രാർത്ഥിച്ചിരിക്കുന്നു എത്രയോ തവണ. എന്നിട്ടും ആരും നല്ലതൊന്നും പറയുന്നില്ല. ദാമ്പത്യ ജീവിതത്തിന്റെ ആത്മനൊമ്പരങ്ങളിൽ എന്തിനു നീ പട്ടിണി കിടക്കുന്നു എന്നോ ഞാൻ നിനക്കു പത്തു പുത്രന്മാരെക്കാൾ നന്നല്ലയോ എന്ന എൽക്കാനായുടെ വാക്കുകൾ (1 ശമു. 1:8) ഒരു സ്ത്രീയുടെ കണ്ണുനീർ തുടയ്ക്കുന്ന തൂവാലയായി മാറി ഉത്തമഗീതത്തിലെ നമ്മുടെ മണവാട്ടിയാകട്ടെ തേൻ പൊഴിക്കുന്ന അധരങ്ങളും നാവിന്റെ കീഴിൽ തേനും പാലും സൂക്ഷിച്ചവളായും നിലനിൽക്കുന്നു. വാക്കുകൾ സൃഷ്ടിക്കുന്ന വസന്തത്തിലേക്ക് നമ്മുടെ വീടുണരട്ടെ.

വാക്കെരിയുന്നോരടുപ്പിൽ നിന്നും
തീക്കനാൽ കോരി ഞാൻ തിന്നിടുമ്പോൾ
പൂക്കുന്നതെന്താണു കൂട്ടുകാരീ
ഓർക്കാപുറത്തൊരു ചെമ്പരത്തി

(കുരീപ്പുഴ ശ്രീകുമാർ)

**മാർച്ച് 26**
**നോമ്പിലെ ആറാം ഞായർ കുരുടന്റെ സൗഖ്യം**
**വി യോഹന്നാൻ 9:1 41**

സഭാ വർഷത്തിൽ ആരാധനയിലെ ഏറ്റവും ദൈർഘ്യമേറിയ വേദഭാഗമാണിവിടെ. കുരുടനായ മനുഷ്യനെ യേശു

ക്രിസ്തു ചേറുകുഴച്ച് തേച്ച് ശീലോഹോമിലേക്ക് അയയ്ക്കുന്നതും സൗഖ്യാനുഭവത്തിനുശേഷം അയാൾ കടന്നുപോകുന്ന പരസ്യ വിചാരണകളും ക്രിസ്തുവുമായുള്ള അയാളുടെ പുനഃസമാഗമവും വിശദമായി തന്നെ യോഹന്നാൻ ശ്ലീഹാ വിവരിച്ചിരിക്കുന്നു.

**ഞെരുക്കപ്പെടുന്തോറും നല്ലത് പുറത്ത് വരുന്നു.**

മൂന്നുതവണ ഒരേ ചോദ്യം ഈ മനുഷ്യർ അഭിമുഖീകരിക്കേണ്ടിവരുന്നു. തെരുവിൽ വിചാരണ നേരിടേണ്ടിവരുന്ന ഹതഭാഗ്യനായി മാറുന്നു. ആരാണ് നിന്നെ സൗഖ്യപ്പെടുത്തിയതെന്ന ചോദ്യത്തിന് അയാൾ ഓരോ തവണയും ഓരോ തരത്തിലാണ് ഉത്തരം കൊടുക്കുന്നത് അതാകട്ടെ ഓരോ തവണയും ഒന്നിനൊന്ന് മെച്ചപ്പെട്ട രീതിയിലും. ഉത്തരം തൃപ്തികരമാകാതെ ഒരേ ചോദ്യം വീണ്ടും വീണ്ടും ആവർത്തിക്കപ്പെടുമ്പോൾ ചോദ്യത്തിനുള്ളിൽ ആത്മരോഷവും ഉഗ്രക്രോധവും കൂടിവരും. അവിടെയാണ് അയാളുടെ ഉത്തരങ്ങളുടെ പ്രസക്തി. ഇയാളുടെ പ്രതികരണങ്ങളുടെ തീവ്രത ശ്രദ്ധിക്കണം. യേശു എന്ന് പേരുള്ള മനുഷ്യൻ (വാ. 11) പ്രവാചകൻ (വാ. 17) ഒരു നല്ല ഗുരു (വാ. 27). അവസാനം ക്രിസ്തുസമാഗമത്തിൽ പൂർണ്ണ നമസ്ക്കാരത്തിലെത്തി നിൽക്കുന്നു കാര്യങ്ങൾ. ചോദ്യശരങ്ങളാൽ ഞെരുക്കപ്പെടുന്തോറും കൂടുതൽ നല്ലത് പുറത്ത് വന്നുകൊണ്ടേയിരിക്കുന്നു. 430 സംവത്സരത്തിനുശേഷം യിസ്രായേൽ ജനം കനാൻ നാട്ടിലേക്ക് മടങ്ങുമ്പോൾ സാഹചര്യങ്ങൾ അവരെ ഒരുപാട് ഞെരുക്കുന്നുണ്ട്. മിക്കയിടത്തും അവരുടെ പിറുപിറുപ്പ് കൂടിവരികയാണ് മോശയ്ക്കും അഹരോനുമെതിരെ അവർ കലിതുള്ളുന്നു. മറുതലിപ്പിന്റെ സംസ്ക്കാരം രൂപമെടുക്കുന്നു. മേഘതണലും അഗ്നിതൂണും വിസ്മൃതിയിലേറുകയും ഈജിപ്തിലെ ഇറച്ചിക്കലങ്ങൾ ഓർമ്മവരുകയും ചെയ്യുന്നു. ആദാമും കായേനും ചെയ്യുന്ന തിന്മയെക്കാൾ ഭീകരമാണ് ദൈവചോദ്യങ്ങൾക്കു മുമ്പിൽ പ്രതികരിച്ച് പിന്നീട് സംഗതികൾ വഷളാകുന്നത്. നമ്മുടെ കർത്താവ് ഏറ്റവും ഞെരുക്കപ്പെട്ടയാളാണ്. ഗത്സമേനിലെ മിത്രത്തിന്റെ ചുംബനം മുതൽ ക്രൂശിലെ നിലവിളി വരെയുള്ള പത്ത് പതിനെട്ട് മണിക്കൂർ കർത്താവ് കടന്നുപോകുന്ന ഞെരുക്കത്തിന്റെ ചെങ്കടൽ എത്ര ആഴമുള്ളതാണ്. പക്ഷേ ക്രിസ്തുവിൽ നിന്ന് പുറപ്പെടുന്ന വാക്കുകൾക്ക് ഏറ്റവും മധുരമുണ്ടാകുന്നത് ആ മണിക്കൂറിലാണ്. കുരിശിലെ ഏഴുമൊഴികൾക്ക് മഴവില്ലഴക് കൈവരുന്നത് അങ്ങനെയാണ്. ഇയ്യോബ് ചക്കിലാട്ടുന്നതുപോലെ ഞെരുക്കപ്പെട്ടു എന്നിട്ട് ആ സഹനതിയിൽ നിന്ന് പുറത്തുവന്ന വാക്കുകൾ നമ്മുടെ മരണവീടുകളെപോലും സമാശ്വസിപ്പിക്കുന്നു 'യഹോവ തന്നു യഹോവ എടുത്തു യഹോവയുടെ നാമം വാഴ്ത്തപ്പെടുമാറാകട്ടെ'. എന്റെയും നിന്റെയും ജീവിതത്തിന്റെ ആത്മീയ പരിവേഷങ്ങൾക്കൊന്നും കുഴപ്പമില്ല. പക്ഷേ ഞാൻ ഞെരുക്കപ്പെടുന്ന വേലകളിൽ എന്നിൽ നിന്ന് മോശം പ്രതികരണങ്ങൾ ഉണ്ടാകുന്നുണ്ടോ? ഭക്തി പ്രസ്ഥാനത്തിലെ അനശ്വരകവിയായ തുക്കാറാം (1607-1649) മഹാരാഷ്ട്രയിലുണ്ടായ കടുത്ത വരൾച്ച മൂലം തുക്കാറാമിന്റെ മാതാപിതാക്കളും ഭാര്യയും ഏകമകനും മരിച്ചു. മാത്രമല്ല അദ്ദേഹത്തിന്റെ ബിസിനസും തകർന്നു തന്റെ മരണവും അടുത്തിരിക്കുന്നുവെന്ന് മനസ്സിലാക്കിയ തുക്കാറാം ദൈവത്തെ തള്ളി പറയുന്നതിനു പകരം പാടി

അങ്ങ് എല്ലാം എനിക്ക് തന്നു
അങ്ങ് എല്ലാം എന്നിൽ നിന്നെടുത്തു
എനിക്കാനന്ദമേ ഉള്ളു
അങ്ങ് മതി എനിക്ക്.

**അനുഭവങ്ങളിൽ രൂപപ്പെട്ട ആത്മീയപാഠം**

കണ്ണുകൾക്കപ്പുറമുള്ള കണ്ണുകൾ കൊണ്ട് കാഴ്ചകൾക്കപ്പുറമുള്ള കാഴ്ച കണ്ടെത്തിയ ഒരാളിൽ നിലനിൽക്കുന്ന പ്രകാശം തല്ലിക്കെടുത്താൻ എത്ര സമ്മർദ്ദം ചെലുത്തിയിട്ടും കാര്യമില്ല. ക്രിസ്താനുഭവത്തിന്റെ വാതായനങ്ങൾ അയാളിൽ ഇനി അടയ്ക്കുക സാധ്യമല്ല. Ten Commandments എന്ന പേരിൽ സുന്ദരമായ ഒരു സിനിമയുണ്ട്. യിസ്രായേൽ ജനം മോശയുടെ നേതൃത്വത്തിൽ മിസ്രയീമിൽ നിന്ന് പുറപ്പെട്ടു കഴിഞ്ഞു ഫറവോൻ അവരെ തിരിച്ചു കൊണ്ടുവരുവാൻ പട്ടാളത്തോട് കല്പിക്കുന്നു. പട നയിക്കാൻ ഇറങ്ങിതിരിക്കുന്ന ചക്രവർത്തിക്ക് ദേവന്റെ മുൻപിൽ പൂജിച്ച വാൾ കൊടുത്തുകൊണ്ട് മഹാറാണി പറയുകയാണ്. മോശയുടെ രക്തത്തിന്റെ കറയുമായിട്ടേ ഇനി തിരികെ വരാവൂ. ഒടുവിൽ ചെങ്കടലിൽ തന്റെ സൈന്യമെല്ലാം മുങ്ങിച്ചത്ത് നിരാശനായി മടങ്ങിവരുന്ന ചക്രവർത്തിയോട് റാണി ചോദിക്കുന്നു എവിടെ മോശയുടെ രക്തം? ഫറവോൻ പറഞ്ഞത് ഇത്രമാത്രം His God is God (അവന്റെ ദൈവമാണ് ദൈവം). അനുഭവങ്ങളിൽ ആഴപ്പെട്ട ദൈവനുഭവത്തെ ആർക്കും അപഹരിക്കാൻ സാദ്ധ്യമല്ല.




നാലു സുവിശേഷങ്ങളിലും ഏറെക്കുറെ ചേർച്ചയോടെ അവതരിപ്പിച്ചിട്ടുണ്ട് മഹത്വകരമായ ഹോശന്നാ സംഭവം. എന്നാൽ പ്രകടമായ വിത്യാസങ്ങളും ദൃശ്യമാണ്. നീതിയുടെയും സമാധാനത്തിന്റെ രാജാവിന്റെ എഴുന്നള്ളത്തിന് സാധാരണ രാജകീയ ഘോഷയാത്രകളിൽ കാണുന്ന അലങ്കാരങ്ങളോ ആഭരണങ്ങളോ കാണപ്പെടുന്നില്ല.

**കരയുന്ന രാജാവ്-ഒരു ബദൽ സംസ്കൃതി**

ബെത്ഫാഗയിൽ നിന്ന് ആഘോഷത്തോടെ തുടങ്ങുന്നു യരുശലേമിൽ ക്ലൈമാക്സിലെത്തുന്നു നഗരം മുതൽ ഇളകുന്നുണ്ട് എന്നാണ് സുവിശേഷകൻ രേഖപ്പെടുത്തിയിരിക്കുന്നത് എന്നാൽ ആഘോഷത്തിന്റെ ആരവങ്ങൾക്കിടയിൽ നായകന്റെ കണ്ണുനീർ കാലത്തിന്റെ കവിളിൽ ഓർമ്മപൊട്ടായി അവശേഷിക്കുന്നു. ആൾക്കൂട്ടത്തോടൊപ്പം ചേരുക എന്നതാണ് ഏറ്റവും സരളമായ കാര്യം. വളരെ ആയാസരഹിതമായി മുന്നോട്ടു പോകാം. എല്ലാവരും ചിരിക്കുമ്പോൾ ചിരിയ്ക്കുശേഷം എന്ത്? എല്ലാവരും ഉറങ്ങുമ്പോൾ ഉണർന്നിരിക്കുക, എല്ലാവരും കരയുമ്പോൾ കരയാതെ ആശ്വാസദായകനാകുക. എല്ലാവരും കുന്നിറങ്ങുമ്പോൾ മലകയറാനാകുക. എല്ലാവരും സംസാരിക്കുമ്പോൾ മൗനമായിരിക്കുക. അത്ര എളുപ്പമുള്ള ഏർപ്പാടൊന്നമല്ല ഇത്. സ്വയം മാറി നടക്കുകയും അങ്ങനെ മാറി നടക്കാൻ തന്റെ കാലത്തെ പ്രേരിപ്പിക്കുകയും ചെയ്തുവെന്നുള്ളതാണ് ക്രിസ്തുവിന്റെ മനുഷ്യാവതാരസൗന്ദര്യം. അങ്ങനെ മാറി നടന്നതുകൊണ്ട് ഭ്രാന്തനെന്നും മറ്റും വിളിപ്പേരുമുണ്ടായി ഇതൊക്കെ ഒരു ബദൽ ജീവിതത്തിലേക്കുള്ള ക്ഷണമാണ്. ഘോഷയാത്രകളിൽ പെട്ടു പോകുന്നവർ തങ്ങൾക്കോ തങ്ങളുടെ കാലത്തിനോ അത്ര ഗുണപരമായതൊന്നും ചെയ്തിട്ടില്ല. ആഴമുള്ള നിലപാടുകളോ ദർശനങ്ങളോ ഉണ്ടാകണമെന്നില്ല. രണ്ടു പദങ്ങളെ ഓർക്കേണ്ടതുണ്ട്. ഒന്ന്, സമരം എന്ന പദമാണ്. നീതിയ്ക്കുവേണ്ടിയുള്ള പോരാട്ടമാണിത്. എക്കാലത്തും ലോകം അതിന്റെ പുഴുക്കുത്തുകളെ അതിജീവിച്ചത് സമരമെന്ന ബദൽ സംസ്കൃതിയിലൂടെയാണ്. രണ്ടാമത്തെ പദം സമരസം എന്ന പദമാണ് നിലനിൽപ്പിനുവേണ്ടിയുള്ള അടവാണത്. പരുക്കു പറ്റാതെ ജീവിക്കാൻ അതാണെളുപ്പം. ജീവിച്ചു പോകണമെങ്കിൽ ഏലീശായെ മാതൃകയാക്കിയിട്ടു കാര്യമില്ല ഗേഹസിയെ മാതൃകയാക്കുന്നതാണ് നല്ലത് എന്നാണ് ഇപ്പോൾ എല്ലാവരും ചിന്തിച്ചുപോകുന്നത്.

ഈ ലോകത്തിനു അനുരൂപമാകാതെ നൻമയും പ്രസാദവും പൂർണ്ണതയുമുള്ള ദൈവഹിതം ഇന്നതെന്ന് തിരിച്ചറിയേണ്ടതിന് മനസ്സു പുതുക്കി രൂപാന്തരപ്പെടുവിൻ റോമർ (12:2). 'നിങ്ങൾ ഇങ്ങനെ കേട്ടിട്ടുണ്ടല്ലോ ഞാനോ നിങ്ങളോട് പറയുന്നു' എന്ന് യേശു പല തവണ പറഞ്ഞത് വഴി മാറി നടത്തേണ്ട ആവശ്യകതയെക്കുറിച്ചാണ് നമുക്കു സംഭവിക്കാവുന്ന ഒരു ദുരന്തം Biologically living but biography dead എന്നതാണ്.

**കഴുതയല്ല കഴുതയെപ്പോലെ**
**ആകാൻ തയ്യാറായതാണ് വിസ്മയം**

ആ ഘോഷയാത്രയിലെ ജനത്തിന്റെ മനോഭാവത്തെക്കുറിച്ച് ഒന്ന് ആലോചിച്ചു നോക്കൂ. തങ്ങളുടെ വസ്ത്രങ്ങൾ അവർ വഴിയിൽ വിരിച്ചു. ആചാരപരമായ ഒരു ഔപചാരികതയുടെ ഗന്ധമുണ്ടെങ്കിലും വസ്ത്രങ്ങളൊക്കെ ദുർലഭമായിരുന്ന ഒരു കാലത്ത് പൊതുനിരത്തിൽ വിരിക്കുന്ന ഈ വിശേഷവസ്ത്രങ്ങൾ തിരികെ കിട്ടുകയെന്നത് ബുദ്ധിമുട്ടുതന്നെ. യേശുവിനുവേണ്ടി പൊട്ടനാകുവാൻ, കഴുതയാകാൻ അനേകർ തീരുമാനിച്ചതാണ് ക്രിസ്തീയ ചരിത്രത്തിന്റെ സൗന്ദര്യം. ലോകത്തിന്റെ കണ്ണിൽ അതിന് ലാഭത്തിന്റെ കണക്കുകളില്ല നഷ്ടത്തിന്റെ ബാക്കിപത്രങ്ങളേയുള്ളു. വീടും നാടും വീട്ടുകാരെയും, സർവ്വസുഖങ്ങളെയും ഉപേക്ഷിച്ച് ക്രൂശെടുത്ത പൂർവ്വവിശുദ്ധന്മാർ തന്നെ ഉദാഹരണം. 2 കൊരിന്ത്യർ 11-ാം അദ്ധ്യായം 16-ാം വാക്യത്തിൽ ബുദ്ധിഹീനനെപ്പോലെ എന്നെ കൈക്കൊൾവിൻ എന്ന ആഹ്വാനം നടത്തുന്ന പൗലോസ് ശ്ലീഹാ താൻ നേരിട്ട സഹനങ്ങളിൽ സന്തോഷത്തോടെ പ്രശംസിക്കുന്നുണ്ട്. യേശുവിനുവേണ്ടി കഴുതയായാൽ, 6 കോടതികളിൽ 7 പ്രാവശ്യം വിസ്തരിച്ചാലും, മരണത്തിന് ഏൽപ്പിച്ചാലും അവസാനം ഒരു ഉയിർത്തെഴുന്നേൽപ്പ് ഉണ്ട്.

**ഏപ്രിൽ 9**
**ഉയിർപ്പു ഞായർ**
വി. മർക്കോസ് 16:1-18

എല്ലാത്തിനും പരിഹാരമുണ്ട് മരണത്തിനൊഴികെ എന്നാണ് ലോകം പറയുന്നത്. പക്ഷെ മരണത്തിനുപോലും പരിഹാരമുണ്ട് എന്ന് പറയുന്ന വേറൊരു ദിവസമോ സംഭവമോ ചരിത്രത്തിലില്ല. മനുഷ്യന്റെ സാധ്യതകൾ അവസാനിക്കുന്ന വേലിക്കെട്ടിന്റെ പേരാണ് മരണം. ദുഃഖശനിയിൽ മരണം ഘനീഭവിച്ചു കിടക്കുന്നു പ്രതീക്ഷയുടെ മൂലക്കല്ലിന്റെ പര്യായമായി ഉയിർപ്പു ഞായർ നിൽക്കുന്നു. പ്രകാശവും പരിമളവും ഒരുമിച്ച് വിരുന്നുവരുന്ന വിശേഷപ്പെട്ട ഈസ്റ്റർ പ്രഭാതത്തിൽ മരണത്തിന്റെ ശക്തികളെ നോക്കി നമ്മുക്കൊന്ന് മന്ദഹസിച്ചാലോ! അവിടെയാണ് ഭക്തന്റെ ജീവിതത്തിൽ Lent എന്ന പദത്തിന്റെ വാച്യാർത്ഥം to spring out സംഭവിക്കുന്നത്. ഭക്തിയുടെ പൂർണ്ണതയിലേക്കുള്ള വിരിയലും വിടരലുമാണിത്.

വേപ്പുമരം പൂക്കുന്നത്
വേനലിന്റെ ഉച്ചിയിലാണ്
വിണ്ടുകീറിയ മണ്ണിൽ നിന്ന്, വിങ്ങിവിളറിയ മാനത്തേക്ക്
ഒരു പൂക്കട പോലെ നിവർന്ന്
ആഘോഷങ്ങളുടെ മധ്യേ അപഹരിക്കപ്പെടുന്ന
ദൈവബോധം.

എന്റെ കർത്താവിനെ അവർ എടുത്തുകൊണ്ടുപോയി മഗ്ദലക്കാരിയുടെ വിലാപമാണ്. അവനെ എവിടെയാണ് വച്ചിരിക്കുന്നത് എന്നെനിക്കറിഞ്ഞുകൂടാ. ശരിക്കും നോമ്പുവീടലിൽ നമ്മുടെ വിലാപമാകേണ്ടതാണിത്. ആത്മീയതയിലെ ആഘോഷങ്ങൾക്കൊന്നും കുറവില്ല. ക്രിസ്തുശിഷ്യനാണ്, ഭക്തനാണ്, രക്ഷാമാർഗ്ഗത്തിലെ യാത്രികനാണ് എന്നൊക്കെ പറയാനുണ്ട്. പക്ഷേ നമ്മുടെ ദൈവം മോഷ്ടിക്കപ്പെട്ടു. എന്റെ പ്രാർത്ഥനാസമയത്തെ മോഷ്ടിച്ചത് സോഷ്യൽ മീഡിയകളാണ്. ജീവിതതിരക്കുകളാണ്, അലസതയാണ്, ആഘോഷങ്ങളുടെ ഈ പുലരിയിൽ ആതു പറഞ്ഞ് മഗ്ദലക്കാരിയെപോലെ കരയേണ്ടതാണ്. പിശാച് ഒരിക്കലും പ്രാർത്ഥിക്കേണ്ട എന്ന് നമ്മോട് പറയാറില്ല. പിന്നെയാകട്ടെ എന്നു മാത്രമെ പറയാറുള്ളു. അങ്ങനെ മാറ്റിവച്ച് മാറ്റിവച്ച് എന്നിലെ ദൈവബോധം നിരന്തരം മോഷ്ടിക്കപ്പെട്ടു. ആസ്വാദനങ്ങളുടെ വേലിയേറ്റം ആരാധനയെ അലസമാക്കിക്കളയുകയും നേരിയ കുറ്റബോധം പോലും തോന്നാതിരിപ്പിക്കുകയും ചെയ്യുന്നു. എമ്മാവൂസിലെ വാടിയ മുഖങ്ങളും തിബേര്യാസിലെ ഒന്നും കിട്ടാത്ത പഴയ വലകളുമെല്ലാം നഷ്ടപെട്ടുപോയ ദൈവബോധത്തിന്റെ ബഹിർസ്ഫുരണങ്ങളാണ്. എത്ര നിസാരകാര്യങ്ങൾക്കാണ് അവനെ നമ്മൾ നഷ്ടപ്പെടുത്തുന്നു എന്ന ഓർമ്മ ഉള്ള് പൊള്ളിക്കണം. When we lose God. It is not God who is lost എന്നതൊരു തിരിച്ചറിവായിരിക്കണം.

**ഇരുട്ടിനെ ഭേദിക്കുന്നതൊക്കെ ഉയിർപ്പ്**

ഒരാളുടെ ജീവിതത്തിൽ പ്രകാശമുള്ള നിമിഷങ്ങളിലേക്ക് അയാൾ നടന്നുപോകുന്നതിന്റെ പേരാണ് ഉയിർപ്പ്. മരണം കഴിഞ്ഞ് മൂന്നാം നാളൊരു ഉയിർപ്പുണ്ടെന്നല്ല യേശു പറഞ്ഞത്. മരണനിമിഷം തന്നെയാണ് ഉയിർപ്പെന്നാണ്. വി. യോഹന്നാൻ 3:14-ൽ മോശ മരുഭൂമിയിൽ സർപ്പത്തെ ഉയിർത്തിയതുപോലെ മനുഷ്യനേയും ഉയിർത്തേണ്ടതാകുന്നു എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. സ്വന്തം മരണത്തെ ഉയിർപ്പ് എന്നാണ് വിളിക്കുന്നത്. അതുതന്നെയായിരുന്നല്ലോ അവിടുത്തെ ജീവിതത്തിലെ ഏറ്റവും പ്രകാശമുള്ള നിമിഷങ്ങൾ. സാധാരണ മരണത്തെ വീഴ്ച എന്നാണ് പറയുക. കർത്താവാകട്ടെ തിരിച്ചും. മരണത്തിന്മേലുള്ള ഭാവികാലത്തിന്റെ വിജയത്തെ വർത്തമാനകാലത്തിന്റെ വിജയമാക്കി. നീ ഇന്ന് എന്നോടുകൂടെ പറുദീസായിലിരിക്കും എന്നതിലെ 'ഇന്ന്' എന്ന വാക്കും ഇതിനോട് ചേർത്തു വായിക്കാം. മനുഷ്യജീവിതത്തിലെ വർത്തമാനകാല സഹനങ്ങളെ ഉയിർപ്പാക്കി മാറ്റാം. അനന്തമായി കാത്തിരിക്കണമെന്നില്ല. Get up, Stand up, Stand up for our rigts/Get up, stand up don't Give up the fight (ഉണരൂ എണീക്കൂ അവകാശങ്ങൾക്കുവേണ്ടി ഉണരൂ പോരാട്ടം നിർത്താതിരിക്കൂ) എന്ന് പാടിയത് ആഫ്രിക്കയെ സ്വപ്നങ്ങളിലേക്ക് ഉയർത്തിയുണർത്തിയ നാല്പതു വയസിനു മുമ്പ് കടന്നുപോയ ബോബ് മാർലി എന്ന പാട്ടുകാരനാണെന്ന് ഓർക്കണം. ഇരുട്ടിനെ ഭേദിക്കുന്നതൊക്കെ ഉയിർപ്പാണെന്നറിയണം. ഭാരതത്തിന് സ്വാതന്ത്ര്യം ലഭിച്ചത് അർദ്ധരാത്രിയാണ്. മഹാകവി വള്ളത്തോളിനെ പോലെയുള്ളവർ 'ഇനിയെന്നും പുലരിയും പുത്തനുയർപ്പിന്റെ പ്രഭാതങ്ങളുമാണെ'ന്ന് പാടി. എന്നാൽ മഹാകവി തന്നെ വെളിച്ചത്തെക്കൊണ്ട് ഇരുട്ടുണ്ടാക്കുന്നുവെന്ന് തിരിച്ചുപാടി. സംഭവിച്ചുകൊണ്ടിരിക്കുന്നത് അതാണ്. നമ്മുടെ സാമൂഹിക പരിസരങ്ങളിൽ വീണ്ടും കണ്ടുമുട്ടുന്നത് രാത്രികൾ തന്നെയാണ്. ഹിജാബുകളുടെ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള മുറവിളിയുടെ സ്ഥാനത്ത് നാളെ കുരിശും അംശവസ്ത്രങ്ങളുമായേക്കാം. എവിടെയും ഇരുട്ടിനെ ഭേദിക്കുന്ന ഉയിർപ്പിന്റെ ശബ്ദങ്ങളില്ല. ആളുകൾ ഏകകണ്ഠമായി മൗനത്തിന്റെ ഗൂഢാലോചനയിൽ ഏർപ്പെടുന്ന കാലത്ത് നേരുള്ള വാക്ക് ഉയിർപ്പിന്റെ വെടിയൊച്ചയാണ്. 'ചിരിക്കുന്നവർ ഭയങ്കരമായ പ്രവർത്തനങ്ങൾ വാർത്തകൾ കേൾക്കാനിരിക്കുന്നതേയുള്ളൂ'. എന്ന് പറഞ്ഞത് ബ്രെഹ്റ്റ് ആണ്.

ഉയിർപ്പിന്റെ ചിന്തകളിൽ ഫീനിക്സ് പക്ഷിയ്ക്ക് ഒരിടമുണ്ട്. ജീവിതാന്ത്യത്തിൽ സൂര്യദേവന്റെ അൾത്താരയിൽ പച്ചിലകൾ കൂട്ടി ആത്മത്യാഗം ചെയ്യുമത്രേ. പിന്നീട് ആ ചാരത്തിൽ നിന്ന് പുതിയൊരു ഫിനിക്സ് പറന്നുയരുന്നു. ദീപകപക്ഷി എന്ന് വിളിക്കാറുണ്ട്. സങ്കടങ്ങളെ സടകുടയുന്നിടത്തെല്ലാം ഉയിർപ്പിന്റെ പ്രകാശരേണുക്കളുണ്ട്. ○

# നന്മയുടെ ചെറുദീപങ്ങൾ

ദുഃഖങ്ങളും പ്രതിസന്ധികളും ഉണ്ടാകുമ്പോൾ അവയ്ക്കുള്ള പ്രതിവിധികൾ മനോവിജ്ഞാനീയത്തിന്റെ അടിസ്ഥാനത്തിൽ പങ്കുവയ്ക്കുന്ന ഒരു പതിവാണ് "മനഃപൂർവ്വ"ത്തിന്റെ മുൻ ലക്കങ്ങളിൽ ഉണ്ടായിരുന്നത്. എന്നാൽ തങ്ങൾ നേരിടുന്ന ദുരനുഭവങ്ങൾക്ക് തങ്ങളുടെ മനസ്സിലെ നന്മകൊണ്ട് പരിഹാരം കണ്ടെത്തിയ ചില സാധാരണ മനുഷ്യരുടെ അനുഭവങ്ങളാണ് ഇത്തവണ വായനക്കാരുമായി പങ്കിടാം എന്ന് വിചാരിക്കുന്നത്.

**രംഗം ഒന്ന്:** സീക്സോഫ്രീനിയ എന്ന ഗൗരവമായ മാനസിക രോഗം ഉള്ള ഒരു ചെറുപ്പാകരനെ, ആ രോഗം വിവരം മറച്ചുവെച്ചുകൊണ്ട് വിവാഹം കഴിപ്പിച്ചു. വിവാഹത്തിന്റെ ആദ്യദിനങ്ങളിൽ തന്നെ തന്റെ ഭർത്താവിന്റെ മാനസിക തകരാറുകൾ പെൺകുട്ടിക്ക് മനസ്സിലായി. ചതിവിൽപ്പെട്ടുപോയ മാതാപിതാക്കൾ അവളെ തിരികെ കൂട്ടിക്കൊണ്ടു പോവുകയും നിയമനടപടികൾ ആരംഭിക്കുകയും ചെയ്തു. ഏതാനും ദിവസങ്ങൾ മാത്രം നീണ്ടുനിന്ന ഈ ദാമ്പത്യം കോടതി നടപടികളിലൂടെ അവസാനിപ്പിക്കുക എന്ന നിയമോപദേശവും അവൾക്ക് ലഭിച്ചു. പക്ഷേ പ്ലസ്ടു വരെ മാത്രം പഠിച്ച ഈ സാധാരണക്കാരിയായ പെൺകുട്ടി തനിക്ക് ഒരു വൈദ്യോപദേശവും കൂടി വേണമെന്ന് ആവശ്യപ്പെട്ടു. ഭർത്താവിനെ കൂട്ടി അവൾ ചികിത്സിച്ചു കൊണ്ടിരുന്ന ഡോക്ടറെ കാണാനെത്തി. രോഗത്തെപ്പറ്റിയും ചികിത്സയെപ്പറ്റിയും വിശദമായി ചോദിച്ചറിഞ്ഞു. കൃത്യമായി ചികിൽസിച്ചാൽ ഭേദപ്പെടാൻ സാധ്യതയുള്ള രോഗമാണ്, കുടുംബാംഗങ്ങളുടെയും ജീവിതപങ്കാളിയുടെയും മാനസികമായ പിന്തുണയും കൂടെയുണ്ടെങ്കിൽ രോഗശമനത്തിന് സാധ്യതയുണ്ട് എന്ന് അവൾ മനസ്സിലാക്കി തിരികെപ്പോയി. ഒരാഴ്ചത്തെ ചിന്താവിഷയത്തിനുശേഷം വീട്ടുകാരെ ഞെട്ടിച്ചുകൊണ്ട് അവൾ പറഞ്ഞു "ഞാൻ തിരികെ പോവുകയാണ് കേസ് നടപടികൾ ഒന്നും വേണ്ട. ചതിക്കപ്പെട്ടു എന്ന് ശരി തന്നെ. പക്ഷേ ഭർത്താവിനൊപ്പം നിന്ന് അദ്ദേഹത്തിന്റെ ചികിൽസയുമായി സഹകരിച്ച് മുന്നോട്ട് ജീവിക്കാനാണ് എന്റെ തീരുമാനം". സ്വന്തം അപ്പന്റെയും അമ്മയുടെയും സ്നേഹപൂർവ്വമായ നിർബന്ധങ്ങൾക്കും, സുഹൃത്തുക്കളുടെയും ബന്ധുക്കളുടെയും ഒന്നും ഉപദേശങ്ങൾക്കും വഴങ്ങാതെ അവൾ ഒരു തീരുമാനമെടുത്തു. 'ഗൗരവമുള്ള മാനസിക രോഗമുണ്ടെങ്കിലും ഭർത്താവിനോടൊത്ത് ജീവിക്കുക. ശരിയായ ചികിത്സ അദ്ദേഹത്തിന് ഉറപ്പു വരുത്തുക'. ആ നിശ്ചയ ദാർഢ്യത്തിനൊപ്പം ചികിത്സയും, ദൈവാനുഗ്രഹവും അവളെ പിന്തുണച്ചു. കഴിഞ്ഞ 10 വർഷമായി ഭർത്താവിനോടൊപ്പം രണ്ട് മക്കളുടെ അമ്മയായി അവൾ ഇന്ന് ഏറെക്കുറെ സംതൃപ്തയായി ജീവിക്കുന്നു. നിസ്സാരമായ പ്രശ്നങ്ങളുടെയും ദുരഭിമാനത്തിന്റെയും പേരിൽ പിണങ്ങിയും വേർപിരിഞ്ഞും ജീവിക്കുന്ന വലിയ വിദ്യാഭ്യാസവും സാമ്പത്തികവും കുടുംബമഹിമയും ഒക്കെയുള്ള താരങ്ങളുടെ ഇടയിൽ സാധാരണക്കാരിയായ ഈ പെൺകുട്ടി പെൺമയുടെ നൻമയായി ജ്വലിച്ചു നിൽക്കുന്നു. മനഃശാസ്ത്രത്തിന്റെ ഒരു വലിയ പുസ്തകത്തിലുമില്ലാത്ത മരുന്നാണ് അവൾ അവന് നൽകിയത്. ഉപാധിയില്ലാത്ത സ്നേഹവും സഹിഷ്ണുതയും പിന്തുണയും.

മനഃപൂർവ്വം

30


ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ


**രംഗം രണ്ട്:** മദ്യാസക്തി രോഗത്തിന് ചികിത്സയിലാണ് മധ്യവയസ്കനായ അയാൾ. ഓരോ തവണ ചികിത്സയ്ക്കു വരുമ്പോഴും അയാൾ പ്രതിജ്ഞയെടുക്കും. "ഇനി ഞാൻ കുടിക്കില്ല" പക്ഷേ ആ വാക്കിന് മിക്കപ്പോഴും ഏതാനും ചില ആഴ്ചകളുടെ പഴക്കമേ ഉണ്ടാകൂ. പല പ്രാവശ്യം ഇതാവർത്തിച്ചപ്പോൾ എല്ലാവരും വെറുത്തുപോയി. മക്കൾ അപ്പനോട് മിണ്ടാതായി. മദ്യപാനി പള്ളിക്കമ്മറ്റിയിൽ ഉൾപ്പെട്ടുകൂടാ എന്ന് വികാരിയച്ചൻ തീർത്തു പറഞ്ഞു. അനിയന്മാർ ആരും പെരുന്നാൾ കൂടാൻ പെങ്ങളെയും കുട്ടികളെയും വിളിക്കാതായി. ഇത് അഞ്ചാം പ്രാവശ്യവും 25-ാം വിവാഹ വാർഷികം ഡീ-അഡിക്ഷൻ വാർഡിൽ! "ഇട്ടിട്ട് പൊയ്ക്കൂടെ-മക്കൾക്ക് രണ്ടു പേർക്കും ജോലിയായല്ലോ" എന്ന് സ്ത്രീ ശാക്തീകരണവാദികളുടെ ഉപദേശവും ഏറിവരുന്നു. അപ്രതീക്ഷിതമായാണ് അയാൾ മുറിയിലേക്ക് കടന്നുവന്നത്. വിവാഹവാർഷിക ആശംസകൾ ഒക്കെ നേർന്നു. "ഏറ്റവും നല്ല ഒരു വിവാഹസമ്മാനം ഇന്നെനിക്കു കിട്ടി ഡോക്ടറെ" എന്നു പറഞ്ഞ് ഒരു കരച്ചിലിലായിരുന്നു പിന്നെ. ഒരു കത്ത് നിവർത്തി എന്നോട് വായിക്കാൻ പറഞ്ഞു. കഴിഞ്ഞ 24 വർഷമായി അപ്പനും അമ്മയും തനിക്കുവേണ്ടി സഹിച്ച ത്യാഗങ്ങളും തനിക്കു തന്ന സ്നേഹവും ഒക്കെ ഓർത്തെടുത്ത് മൂത്തമകൾ എഴുതിയ ഒരു കത്ത്- ആശുപത്രി അഡ്രസിൽ ആണ് അത് വന്നത്. അപ്പന്റെ കുടിയെപ്പറ്റിയുള്ള കുറ്റാരോപണവും നിരാശയും ദേഷ്യവും സങ്കടവും ഒന്നും പ്രകടിപ്പിക്കാത്ത, ഒരു ഉപദേശവും ഇല്ലാത്ത മധുരമായ ഒരു കത്ത്. ഇതുവായിച്ച് കരഞ്ഞിട്ട് അയാൾ പറഞ്ഞു "ഇനി ഞാൻ എന്റെ കുടുംബത്തെ വേദനിപ്പിക്കില്ല". പഴയ പാഴ്വസ്തുക്കളുടെ കഥയറിയാവുന്ന ഡോക്ടർ ഒന്നു മാത്രം പറഞ്ഞു "നല്ലത്-പക്ഷേ ചികിത്സമുടക്കരുത്! ആ വാക്ക് അയാൾ പാലിച്ചു കൊണ്ടേയിരിക്കുന്നു-കഴിഞ്ഞ മൂന്നു വർഷങ്ങളായി ചികിത്സകൊണ്ടു മാത്രം നേടാൻ കഴിയാതിരുന്ന ലഹരി വിമുക്തി നേടാൻ ഭാര്യയുടെ പരാതിയില്ലാത്ത സഹനത്തിനും മകളുടെ ഉപാധികളില്ലാത്ത സ്നേഹത്തിനും സാധിച്ചു. ഡീ-അഡിക്ഷന്റെ ചികിൽസാ പുസ്തകങ്ങളിൽ ഒന്നുമില്ലാത്ത പാഠം. പ്രകാശം പരത്തുന്ന ആ പെൺകുട്ടി തെളിച്ച നൻമയുടെ ദീപം ഇന്നും ആ ഭവനത്തിന്റെ ഐശ്വര്യമായി നിലനിൽക്കുന്നു.

തിയോളജിയും സൈക്കോളജിയും ഒന്നും പഠിക്കാത്ത പ്രസംഗിക്കാനറിയാത്ത ചെറിയ മനുഷ്യരുടെ വലിയ സുവിശേഷം നമ്മുടെ നോമ്പു കാലത്തെ പ്രകാശമാനമാക്കട്ടെ!

തുടരും

35




# കാഴ്ചയുള്ളവനെ കുരുടനാക്കിയ യേശുവിന്റെ അത്ഭുത പ്രവർത്തനം : ശൗലിന്റെ മാനസാന്തരം

(അപ്പോ. പ്ര. 9:1–31)

പുതിയ നിയമത്തിലെ സുപ്രധാനമായ ഒരു വേദഭാഗമാണ് നമുക്കിവിടെ ചർച്ച ചെയ്യാനുള്ളത്. ഈ വേദഭാഗത്തെ താഴെപ്പറയുന്ന രീതിയിൽ തരം തിരിക്കാം: (a) ശൗലിന്റെ ദർശനം (1 9 വാക്യങ്ങൾ) (b) അനന്യാസിന്റെ നിയോഗം (10 16) (c) ശൗലും അനന്യാസും (17–19) (d) ശൗലിന്റെ സാക്ഷ്യം ദമസ്ക്കോസിൽ (19–25) (e) ശൗലിന്റെ സാക്ഷ്യം യറുശലേമിൽ (26–31). തർസോസുകാരനായ ശൗലിന്റെ ജീവിതത്തിനു വഴിത്തിരിവായിത്തീർന്ന ദർശനത്തെ സംബന്ധിച്ച് അദ്ദേഹത്തിന്റെ ശിഷ്യനായിരുന്ന ലൂക്കോസ് മൂന്നു തവണയും (അപ്പോ. പ്ര. 9:1–9; 22:4–16; 26:9–18) അദ്ദേഹം തന്നെ നേരിട്ട് ഒരു തവണയും (ഗലാ. 1:9–11) രേഖപ്പെടുത്തിയിട്ടുണ്ട്. 2 കൊരി. 12:1–7 ൽ പറയുന്ന ദർശനം ഇതുതന്നെയാണോ എന്നു നിശ്ചയമില്ല; 1 കൊരി 15:3–8 ൽ കാണുന്നത് ഉത്ഥിതനായ ക്രിസ്തു അദ്ദേഹത്തിനു നൽകിയ ദർശനമാണ്. ഏതായിരുന്നാലും കാഴ്ചയുള്ള ഒരാളെ യേശു കുരുടനാക്കിത്തീർക്കുന്നത് ഇദംപ്രഥമമായിട്ടാണ്; ശേഷമുള്ള രംഗങ്ങളിലെല്ലായിടത്തും കുരുടന്മാരെയാണ് യേശു കാഴ്ച നൽകി അനുഗ്രഹിച്ചത്. "ഞാൻ ന്യായവിധിയ്ക്കായിട്ടാണ് ലോകത്തിൽ വന്നത്; കുരുടന്മാർക്ക് കാഴ്ച ലഭിയ്ക്കുവാനും കാഴ്ചയുള്ളവരെ കുരുടന്മാരാക്കുവാനുമായിട്ടാണ് ഞാൻ വന്നിരിക്കുന്നത്" എന്ന യേശുവിന്റെ വചനം (യോഹ. 9.39) ഈ സംഭവത്തിലൂടെ അന്വർത്ഥമായിത്തീരുന്നു.

ശൗലിന്റെ മുൻകാലജീവിതം ശരിയ്ക്കു പഠിച്ചെങ്കിലേ ഈ അത്ഭുത ദർശനത്തിന്റെ ആഴവും വ്യാപ്തിയും നമുക്ക് ബോധ്യപ്പെടുകയുള്ളൂ. ബന്യാമിൻ ഗോത്രക്കാരനും, ആ ഗോത്രത്തിലെ പ്രമുഖനായിരുന്ന ശൗൽ രാജാവിന്റെ നാമധാരിയും, എബ്രായരായ മാതാപിതാക്കളുടെ സന്തതിയും, എട്ടാംനാൾ പരിഛേദനയേറ്റ യഹൂദനും, ന്യായപ്രമാണ പ്രകാരം പരീശനും, പണ്ഡിതനായ ഗമാലിയേലിന്റെ ശിഷ്യനും, തീഷ്ണതയനുസരിച്ച് മറ്റു മതക്കാരെ പീഢിപ്പിച്ചവനും, കുറ്റമില്ലാത്തവനായിരുന്നെങ്കിലും ശൗൽ ഒരു തികഞ്ഞ മതതീവ്രവാദിയായിരുന്നു. യറുശലേമിൽ ക്രിസ്തുവിശ്വാസികൾക്കെതിരെ നടന്ന പീഢനമുറകൾക്ക് നേതൃത്വം നൽകിയ ശൗൽ (അപ്പോ. പ്ര. 8.2) അവർക്കെതിരെ ഭീഷണി നിശ്വസിക്കുകയും, ക്രിസ്തുശിഷ്യരെ കൊല്ലുവാൻ രാജകീയ കൽപ്പന വാങ്ങി ദമസ്ക്കോസിലേക്ക് പോകുകയും ചെയ്തത് അവിടെയുള്ള ക്രിസ്തുമത വിശ്വാസികളെ കൊല്ലുവാനായിട്ടായിരുന്നു (അപ്പോ. പ്ര. 9:1–2). ഇന്നത്തെ മതതീവ്രവാദികളായ യുവാക്കളെപ്പോലെ തികച്ചും ഭീകരമായ അന്തരീക്ഷങ്ങൾ സൃഷ്ടിച്ച ശൗൽ ഏറ്റവും വലിയ 'ക്രിസ്തുവിരോധി'യായിരുന്നു ക്രിസ്തുവിന്റെ ഉയിർപ്പിനുശേഷം ആറേഴ് വർഷങ്ങൾക്കുശേഷം നടന്ന ഈ അത്ഭുത പ്രവർത്തനത്തിലൂടെ വാസ്തവത്തിൽ സഭയുടെ അഖിലലോക വളർച്ച ആരംഭിക്കുകയായിരുന്നു യറുശലേമിലെ മഹാപുരോഹിതനിൽ നിന്നും കത്തുകൾ വാങ്ങി ദമസ്ക്കോസിലെ സുന്നഗോഗുകളിൽ ചെന്ന് യേശുവിൽ വിശ്വസിക്കുന്ന യഹൂദമതവിശ്വാസികളെ വിലങ്ങുവച്ച് യറുശലേമിലേക്കു കൊണ്ടുവരുവാനുള്ള ഉദ്ദേശത്തോടെ യാത്രചെയ്ത ശൗലിന്റെ വ്യക്തിത്വത്തെ രൂപാന്തരപ്പെടുത്തിയ സംഭവമാണ് ഇവിടെ നാം കാണുന്നത്.

യാത്രയാണ് പലപ്പോഴും മനുഷ്യന്റെ ദർശനങ്ങളെ വിപുലപ്പെടുത്തുന്നതും വിശാലമായ കാഴ്ചപ്പാടുകളിലേക്ക് നയിക്കുന്നതും. മോശയുടെ സുദീർഘമായ യാത്രയിൽ ഏതെല്ലാം തരത്തിലുള്ള അനുഭവങ്ങൾ ഉണ്ടായിട്ടുണ്ട്. അവയൊക്കെയും ദൈവത്തിന്റെ യഥാർത്ഥ ഇഷ്ടം തിരിച്ചറിയുവാനും അതിനെ അടിസ്ഥാനപ്പെടുത്തി ഒരു ജനതയുടെ ഭാവി രൂപപ്പെടുത്തുവാനും മോശയെ സഹായിച്ചു. മനുഷ്യചരിത്രത്തിൽ യാത്രകളാണ് പല സമൂഹങ്ങളുടെയും വിധിയെ മാറ്റിയെഴുതിയത് മഹാത്മാഗാന്ധിയുടെ ഭാരതയാത്രയും നമ്മുടെ നാടിനെ പുതിയൊരു ദിശയിലേക്ക് നയിക്കുവാൻ സഹായിച്ചു. മതതീവ്രവാദികൾ പലപ്പോഴും സങ്കുചിത മനസ്സുള്ളവരും ഇടുങ്ങിയ ലോകത്തിൽ നിന്നുകൊണ്ട് മറ്റുള്ളവരെല്ലാം നശിക്കണമെന്ന് ചിന്തിക്കുന്നവരുമാണ്. ശൗലിനും പറ്റിയ അബദ്ധം ഇതാണ്. യഹൂദമതത്തിന്റെ ഇടുങ്ങിയ ചിന്താഗതികൾ അദ്ദേഹത്തെ മതമൗലികവാദിയായും മനുഷ്യനെ ഇല്ലായ്മ ചെയ്യുന്ന തീവ്രവാദിയുമാക്കി. നട്ടുച്ചയ്ക്ക് വലിയൊരു വെളിച്ചം കണ്ട ശൗൽ നിലത്തു വീണ് സ്വർഗ്ഗത്തിൽ നിന്നും യേശുവിന്റെ ശബ്ദം കേട്ടതായി നാം വായിക്കുന്നു; അപ്പോ പ്ര 26 അനുസരിച്ച് ഈ ശബ്ദം കൂടെയുള്ളവർ ശ്രവിച്ചില്ല.

ദമസ്ക്കോസിലെ ക്രിസ്തു ശിഷ്യനായിരുന്ന അനന്യാസ് അല്പം ഭീതിയോടുകൂടിയാണ് തന്റെ ദൈവനിയോഗം സ്വീകരിച്ചത് ശൗലിനെപ്പറ്റി ദുഷിച്ച വാർത്തകൾ മാത്രം കേട്ടിരുന്ന അനന്യാസിനെ(അപ്പോ. പ്ര. 9:13) "ജാതികളുടെയിടയിൽ എന്റെ നാമം വഹിപ്പാനുള്ള ഉപകരണമാണ് ശൗൽ" എന്ന ക്രിസ്തു ശബ്ദം അക്ഷരാർത്ഥത്തിൽ അത്ഭുത പരതന്ത്രനാക്കി. മാനസാന്തരം വന്ന ശൗൽ അനന്യാസിനോടൊപ്പം ഏതാനും ദിവസങ്ങൾ താമസിച്ചുവെന്നും അതിനിടയിൽ ദമസ്ക്കോസിലെ സുന്നഗോഗിൽ "യേശു ക്രിസ്തു ദൈവപുത്രനാണ്" എന്ന് അദ്ദേഹം പ്രഘോഷിച്ചതും ചരിത്രത്തിലെ വലിയൊരു സംഭവമാണ്. സുന്നഗോഗിലെ തീവ്രവാദികളായിരുന്ന യഹൂദർ ശൗലിനെ കൊല്ലുവാൻ ശ്രമിക്കുന്ന തരത്തിലായിരുന്നു അദ്ദേഹത്തിന്റെ ക്രിസ്തുസാക്ഷ്യം (അപ്പോ. പ്ര. 9.23–25) യറുശലേമിൽ തിരിച്ചെത്തിയ ശൗലിനെ അവിടെയുള്ളവരും വിശ്വസിക്കുവാൻ കൂട്ടാക്കിയില്ല. യവനവൽക്കരിക്കപ്പെട്ട യഹൂദരാണ് (Hellenistic Jews) ഇത്തവണ ശൗലിനെ വകവരുത്തുവാൻ ശ്രമിയ്ക്കുന്നത് (9:29). ക്രമേണ പാലസ്തീന്റെ മൂന്നു പ്രവിശ്യകളിലും-യഹൂദ്യ, ശമര്യ, ഗലീല-ശൗലിന്റെ സാക്ഷ്യം കേട്ട് അനേകർ ക്രിസ്തു വിശ്വാസികളായിത്തീർന്നു.

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

# സെഫന്യാവ്

'സെഫന്യാവ്' എന്ന വാക്കിന് "ദൈവം ഒളിപ്പിച്ച് രക്ഷിച്ചു" എന്നാണർത്ഥം. യഹൂദ രാജാവായിരുന്ന ഹിസ്കിയാവിന്റെ (ക്രി.മു. 715–687) പിൻഗാമിയായ മനശ്ശെ ക്രി മു. 687–642) യിൽ നിന്ന് രക്ഷപ്പെട്ട ഒരു രാജകുമാരനാകാം സെഫെന്യാവ് 1:1 ലെ തലമുറയുടെ ബലത്തിൽ വ്യാഖ്യാനിക്കുന്നവരുണ്ട്. യഹൂദമത ജീവിതത്തിൽ നവീകരണത്തിൽ ശ്രമിച്ച യോശിയാ രാജാവിന്റെ കാലമാണ് സെഫന്യാവിന്റേത് (ക്രി.മു. 640–609 ആണ് യോശിയാവിന്റെ കാലം. (സെഫ. 1.1).

'നാലു തലമുറയുടെ പരാമർശം ഇവിടുണ്ട്. ഇത് മറ്റു പ്രവാചകന്മാരുടെ കാര്യത്തിൽ കാണാത്ത ഒരു പ്രത്യേകതയാണ്. സെഫന്യാവിനെക്കുറിച്ച് വേറെ പരാമർശങ്ങളൊന്നും കാണുന്നുമില്ല.'

'കൂശിയുടെ മകൻ' എന്ന പരാമർശം ഇദ്ദേഹം എത്യോപ്യക്കാരനായിരുന്നു എന്നു ചിന്തിക്കുവാൻ കാരണമായിട്ടുണ്ട്. കൂശി എന്നാൽ എത്യോപ്യ, വശ്യൻ എന്നാൽ എത്യോപ്യൻ എന്നാണ് പൊതുധാരണ. ഇത് വ്യക്തിയുടെ പേരല്ല എന്നു പറയാൻ സാധ്യതയുണ്ട്. അതുകൊണ്ടാക്കാം നാലു തലമുറയുടെ പേര് പറഞ്ഞിട്ടുള്ളത്. അങ്ങനെ സെഫന്യാവ്, പിതാവ് എത്യോപ്യനാക്കാമെങ്കിലും വംശാവലി പ്രകാരം യഹൂദ വംശജനം രാജപിൻതുടർച്ചയുള്ളവനും എന്ന് ചിലർ അഭിപ്രായപ്പെടുന്നു. മാത്രവുമല്ല. യഹൂദരാജ്യം ഭരിച്ചിരുന്ന ഒരു പ്രഗത്ഭനായ രാജാവിന്റെ (ഹിസ്കിയാവ് 2 രാജാ. 18–20, 2 ദിനവൃ. 29–32) പിന്മുറക്കാരനാണ് പ്രവാചകൻ എന്ന് ചിത്രീകരിക്കുകയും ഈ വംശാവലി പരാമർശത്തിന്റെ താല്പര്യമാക്കാം. 'കുശി' പഴയനിയമത്തിൽ മറ്റിടങ്ങളിലും വ്യക്തിയുടെ പേരായി ഉപയോഗിച്ചിട്ടുണ്ട് എന്നതും ശ്രദ്ധേയം (യിരെ. 36.4; സങ്കീ. 9.7 ന്റെ തലക്കെട്ട്) അതുകൊണ്ട് സെഫന്യാവിന് എത്യോപ്യൻ ബന്ധം ആരോപിക്കേണ്ടതില്ല എന്നാണ് പണ്ഡിത മതം.

ഈ രാജകീയ പിന്തുടർച്ച, യോശീയാ രാജാവിന്റെ (ക്രി.മു. 640–609) കാലത്ത് യെരുശലേമിൽ ഉണ്ടായ ദേവാലയ ശുദ്ധീകരണത്തിലും നിയമ പുസ്തകത്തിലും കണ്ടെടുക്കലിലും തുടർന്നുണ്ടായ മതനവീകരണത്തിലും (ക്രി.മു. 621; 2 രാജാ. 22–23, 2 ദിനവൃ. 34–35) പ്രവാചകന് ഉണ്ടാകാവുന്ന സ്വാധീനത്തിന് വിശദീകരണവുമാകും

**ചരിത്രപശ്ചാത്തലം**

(ക്രി.മു. 687–ൽ യഹൂദരാജാവായ മനശ്ശെ അശ്ശൂരിന്റെ ദാസനായി മാറി. അതിന്റെ ഫലമായി യഹൂദമത ജീവിതം ജീർണിച്ചു (2 രാജാ. 21.6). തുടർന്നുവന്ന ആമോനും (ക്രി.മു. 642–640) വ്യത്യസ്തനായിരുന്നു (2 രാജാ. 21.19) ആമോന്റെ ഭൃത്യന്മാർ ആമോനെ കൊന്നശേഷം എട്ടു വയസുമാത്രം പ്രായമുണ്ടായിരുന്ന യോശിയാവിനെ യഹൂദരാജാവാക്കി (ക്രി.മു. 640). യോശിയാവിന്റെ കാലഘട്ടം അശ്ശൂർ രാജ്യത്തിന്റെ പഴയകാലമായിരുന്നു. ക്രി.മു. 612–ൽ അശ്ശൂരിന്റെ തലസ്ഥാനമായ നിനുവേ ബാബേൽ രാജാവിനാൽ നശിപ്പിക്കപ്പെട്ടു.

യോശിയാവ്, തന്റെ മുൻഗാമികൾ അശ്ശൂരുമായുണ്ടാക്കിയ ബന്ധം വിച്ഛേദിച്ച്, യഹൂദമത ജീവിതത്തിൽ വന്നുപോയ ജീർണ്ണതകളെ നീക്കുവാൻ ശ്രമം തുടങ്ങി ദേവാലയം ശുദ്ധീകരിക്കുമ്പോൾ കണ്ടുകിട്ടിയ ന്യായപ്രമാണ പുസ്തകം വായിച്ചുകേട്ടു. ജനത്തെ കൂട്ടിവരുത്തി കേൾപ്പിക്കുകയും അതനുസരിച്ചു ജീവിച്ചു കൊള്ളാമെന്ന് ജനത്തെക്കൊണ്ട് പ്രതിജ്ഞയെടുപ്പിക്കുകയും ചെയ്തു. (2 രാജാ. 23.3). ന്യായാധിപന്മാരുടെ കാലശേഷം ജനമെല്ലാം ഒരുമിച്ച് പെസഹാ ആചരിച്ചു. (2 രാജാ. 23:21 25).

അശ്ശൂർ ക്ഷയിച്ചപ്പോൾ ബാബേൽ ബലപ്പെട്ടു. അപ്പോൾ ബാബേലിനെതിരെ അശ്ശൂരിനെ സഹായിക്കുവാൻ വന്ന മിസ്രയീമിലെ ഫറവോ നെഖോയെ (2 ദിനവൃ. 35:20–24) യോശിയാവു നേരിടുകയും മിസ്രയിമ്യരാൽ വധിക്കപ്പെടുകയും ചെയ്തു. (ക്രി.മു. 609) ഈയൊരു പശ്ചാത്തിലത്തിലാണ് സെഫന്യാവിന്റെ പ്രവചനം വായിക്കേണ്ടത് യഹൂദമതജീവിതത്തിലെ ദുഷ്പ്രവണതകൾക്കെതിരായ സെഫന്യാവിന്റെ വിമർശനങ്ങൾ (1.4–6,8,9,12ച 3.1–3,7 നോ.) യോശിയാവിന്റെ നവീകരണത്തിനു തൊട്ടുമുമ്പുള്ള കാലത്താകാമെന്ന് ചിന്തിക്കുന്നവരുമുണ്ട്. എങ്കിലും ഭരണകാലം യോശിയാവിന്റേതു തന്നെ ചെന്നതിൽ തർക്കമില്ല

പുസ്തകത്തിന്റെ ഘടന: മൂന്ന് അദ്ധ്യായങ്ങളിലായി 53 വാക്യങ്ങൾ മാത്രം. 1.1 തലവാക്യമാണ്, ആമുഖമാണ് 1.1–2.3 ഭാഗത്ത് യഹോവയുടെ ന്യായവിധിയെക്കുറിച്ചു പറയുന്നു. ആ ദിവസം ശൂന്യതയും നാശവുമുള്ള ദിവസമാണ്. 2. 4–15–ൽ ജാതികൾക്കെതിരെയുള്ള ന്യായവിധിയാണുൾക്കൊണ്ടിരിക്കുന്നത് ഭൂമിയുടെ നാലു കോണുകളുടെ സൂചനയെന്നവണ്ണം ഫെലിസ്യർ (പടിഞ്ഞാറ്); മോവാബ്, അമ്മോൻ (കിഴക്ക്) കൂശ് (തെക്ക്); അശൂർ (വടക്ക്) എന്നീ ദേശ-രാഷ്ട്രങ്ങളെ എടുത്തു പറഞ്ഞിരിക്കുന്നു. തുടർന്ന് 3.1–7–ൽ യരുശലേമിനെ അപലപിച്ചിട്ട്, അവൾക്കുള്ള മുന്നറിയിപ്പും (3.8) തുടർന്നുള്ള വാഗ്ദാനവുമാണ് (3.9–20) നീതിമാന്മാരുടെ വിടുതലും യരുശലേമിന്റെ ആനന്ദവും പ്രസ്താവിച്ചുകൊണ്ട് പ്രവചനം അവസാനിപ്പിക്കുന്നു.



3




രോഹിണി വർഗ്ഗീസ്
തിരുവല്ല

# വസുധൈവ കുടുംബകം

ഏഴാം കടലിന്നക്കരെ പണമുണ്ടാക്കാൻ പോയിത്തുടങ്ങിയത് ആദ്യം മദ്ധ്യതിരുവിതാംകൂറുകാരായിരുന്നു. ഇന്ന് കേരളത്തിൽ നിന്ന് സ്കൂൾതലം കഴിഞ്ഞാലുടനെ കുട്ടികൾ കൂട്ടത്തോടെ അക്കരയിലേക്കു കയറിപ്പോകുന്ന കാഴ്ചയാണു കാണുക. അതു നമ്മുടെ നാടിന്റെ പിടിപ്പുകേടു തന്നെ. ശരാശരിയിലും താഴെ നി ൽക്കുന്ന വിദ്യാഭ്യാസ സമ്പ്രദായവും പാസ്സായാൽ ഒരു ജോലിയും വാഗ്ദാനം ചെയ്യാൻ കഴിവില്ലാത്ത സർക്കാരും ഉണ്ടെങ്കിൽ ഈ ബ്രെയിൻ ഡ്രെയിനിൽ അത്ഭുതപ്പെടാനൊന്നുമില്ല. അങ്ങിനെ ഈ വലിയ ഭൂമി ഒരു ചെറിയ കുടുംബമായിത്തീരുകയാണ്. കാലിഫോർണിയയും ന്യൂസിലൻഡും മോസ്ക്കോയും അയർലൻഡുമൊക്കെ തൊട്ടയലത്തെ സംസ്ഥാനങ്ങൾ പോലെ എത്തിയാൽ തൊടാവുന്ന ദൂരം മാത്രം! എല്ലായിടത്തും നമ്മുടെ മലയാളിക്കുട്ടികൾ! സകല ബഹുരാഷ്ട്ര കമ്പനികളുടെയും തലപ്പത്ത് സമർത്ഥരായ ഇന്ത്യൻ ചെറുപ്പക്കാർ കേരളത്തിലെ മിക്ക വീടുകളിലും ഒരു വെള്ളക്കാരൻ, ഒരു വെള്ളക്കാരി മരുമക്കളായി വരികയാണ്. ജാതിയില്ല മതമില്ല തറവാടുമില്ല ഭാഷയും നിറങ്ങളുമില്ല....

സകലതിനെയും ഉൾക്കൊള്ളുവാനാണ് ആർഷഭാരത സംസ്ക്കാരം പഠിപ്പിക്കുന്നത് എനിക്കും എന്റെ കുടുംബത്തിനും സുഖമായിരിക്കണം, മറ്റെല്ലാവർക്കും എന്തും സംഭവിച്ചോട്ടെ എന്ന പരിമിതമായ ചിന്തയാണ് നമ്മിൽ ഭൂരിപക്ഷത്തിനും ഉള്ളത്. വീക്ഷണം വികസിതമാകണം. അപ്പോൾ നാം ലോകമാനവൻ ആയിത്തീരും, നമ്മുടെ പഴമക്കാർ അങ്ങിനെ ആയിരുന്നു. എല്ലാ മതങ്ങളെയും ജാതികളെയും ഉൾക്കൊണ്ടുള്ള ആഘോഷങ്ങൾ ഇവിടെ പതിവായിരുന്നു. വേർതിരിവുകൾ ഉണ്ടാകുമ്പോഴാണ് ജീവിത പുരോഗതിയ്ക്കു തടയിടുന്ന അഷ്ടകഷ്ടങ്ങൾ ഒക്കെ തല പൊക്കുന്നത്. ആർക്കും ഒന്നിലും ഉപദ്രവം ഉണ്ടാക്കാതെ ജീവിക്കാൻ പഠിയ്ക്കണം. 'ചതഞ്ഞ ഓട ഒടിയ്ക്കാത്തവൻ, പുകയുന്നതിരിയെ കെടുത്താത്തവൻ' എന്നാണ് യെശയ്യാ ക്രിസ്തുവിനെ അടയാളപ്പെടുത്തുന്നത്. പങ്കിടീലിന്റെ ദൈവശാസ്ത്രമാണ് അഞ്ചപ്പം പകുത്തു നൽകിക്കൊണ്ട് യേശു നമ്മെ പഠിപ്പിച്ചത്. അപ്പോഴാണ് മിച്ചം ഉണ്ടാകുന്നത്.

ഇന്ത്യൻ പാർലിമെന്റിന്റെ പ്രവേശനഹാളിൽ ഉപനിഷത്തിലെ 'വസുധൈവ കുടുംബകം' (ഭൂമി മുഴുവൻ ഒറ്റ കുടുംബം) എന്ന വാക്യം കൊത്തിവച്ചിട്ടുണ്ട്. ഇന്ത്യൻ സമൂഹത്തിലെ ഏറ്റവും പ്രധാനപ്പെട്ട ധാർമ്മികമൂല്യമായി അതു കണക്കാക്കപ്പെടുന്നു. ആർട്ട് ഓഫ് ലിവിങ്ങ് സംഘടിപ്പിച്ച വേൾഡ് കൾച്ചറൽ ഫെസ്റ്റ്വെലിലെ ഒരു പ്രസംഗത്തിൽ പ്രധാനമന്ത്രി നരേന്ദ്രമോദി ഈ വാചകം ഉപയോഗിച്ചിരുന്നു. '......അഹം ബ്രഹ്മാസ്മി മുതൽ വസുധൈവ കുടുംബകം വരെയുള്ള മൂല്യങ്ങളിൽ നിന്നു വന്നവരാണു ഞങ്ങൾ' 'ഒരു ഭൂമി ഒരു കുടുംബം ഒരു ഭാവി' എന്ന കാഴ്ചപ്പാട് ഉയർത്തിപ്പിടിച്ചാണ് G20 അദ്ധ്യക്ഷപദം പ്രധാനമന്ത്രി ഏറ്റെടുത്തിരിക്കുന്നത്. ഇത് 'നാനാത്വത്തിൽ ഏകത്വം' എന്ന ഇന്ത്യയുടെ പുരാതന സമ്പ്രദായത്തെ ശക്തിപ്പെടുത്തുന്നു. മനുഷ്യചരിത്രത്തിലെ എല്ലാ പ്രസ്ഥാനങ്ങളോടും ആശയങ്ങളോടും സർഗ്ഗാത്മകമായി പ്രതികരിക്കാൻ നമ്മെത്തന്നെ പാകപ്പെടുത്തേണ്ടതാണ് സ്കൂൾ തലം മുതൽ തന്നെ അതിനുള്ള പ്രേരണ കുട്ടികളിൽ പാകേണ്ടതുമാണ്.

'സർവജനത്തിനുമുള്ള മഹാസന്തോഷം' എന്നാണ് ക്രിസ്തുവിന്റെ ജനനത്തിൽ മാലാഖമാർ പാടിയത്. എന്നാൽ അയൽവാസിയെപ്പോലും ഉൾക്കൊള്ളാൻ മടിക്കുന്നവരാണു നമ്മൾ. 'ഒരു മനുഷ്യനെയും മലിനനോ അശുദ്ധനോ എന്നു പറയരുതെന്ന് ദൈവം എനിയ്ക്കു കാണിച്ചു തന്നിരിക്കുന്നു..... ദൈവത്തിനു മുഖപക്ഷം ഇല്ല എന്നും ഏതു ജാതിയിലും അവനെ ഭയപ്പെട്ടു നീതി പ്രവർത്തിക്കുന്നവനെ അവൻ അംഗീകരിക്കുന്നു എന്നും ഞാനിപ്പോൾ യഥാർത്ഥമായി ഗ്രഹിക്കുന്നു'. അപ്പോ. 10:9-34, പത്രോസ് ശ്ലീഹായുടെ കണ്ണുതുറപ്പിച്ച ദർശനമാണ്.

സാക്ഷ്യമുള്ള ഒരു ജീവിതത്തിൽ നിന്നും അനേകരിലേക്കു സ്വതന്ത്രമായി പകരപ്പെടേണ്ട ഒന്നാണ് ക്രിസ്തീയത. സ്വാമി വിവേകാനന്ദൻ പറഞ്ഞതുപോലെ 'ക്രിസ്ത്യൻ മിഷനറിമാർ നൂറോ ആയിരമോ ആയി ഇവിടേക്കു വന്നോട്ടെ, പക്ഷെ കൂടെ ക്രിസ്തുവിനെയും കൊണ്ടു വരാൻ മറക്കണ്ട'

'നമ്മുടെ കൊച്ചു പൊട്ടക്കിണറ്റിൽ ജീവിച്ചുകൊണ്ട്, നമ്മുടെ അയൽക്കാരനെ ശത്രുവായി പ്രഖ്യാപിച്ചുകൊണ്ട്, നമ്മൾ മനുഷ്യനെ വെറുക്കുവാൻ പഠിക്കുന്നതിനു പകരം ലോകത്തിലേക്കിറങ്ങുക. ലോകത്തിന്റെ ഈ വിശാലത കാണുക. ആഹ്ലാദത്തിന്റെ മുഹൂർത്തങ്ങളിൽ പങ്കാളികളാവുക. നമ്മുടെ മനസ്സിന്റെ താളം മാറും ചിന്തകൾ മാറും. പോസിറ്റീവായ ചിന്തകളുണ്ടാകുന്ന വ്യക്തികളായി മാറും; സംശയമൊന്നുമില്ല'

(സന്തോഷ് ജോർജ് കുളങ്ങര, സഞ്ചാരി)

'ലോകാ സമസ്താ സുഖിനോ ഭവന്തു'




# സുബോധമുള്ള തലമുറകൾ

ഡോ. കെ.എൽ. മാത്യു വൈദ്യൻ
കോർ എപ്പിസ്കോപ്പാ

മനുഷ്യന്റെ ജനിതക ഘടനയുടെ അക്ഷരമാല (ജിനോം കോഡ്) തിരിച്ചറിഞ്ഞത് വലിയ വാർത്തയായിരുന്നു. പല മാരക രോഗങ്ങളും അപഗ്രഥിക്കുന്നതിനും പ്രതിരോധിക്കുന്നതിനും ചികിത്സിക്കുന്നതിനും ഇത് സഹായിക്കുന്നു. രോഗം വരാൻ സാദ്ധ്യത മുൻകൂട്ടി അറിഞ്ഞ് ജീവിതക്രമവും ഭക്ഷണക്രമവും ഉൾപ്പെടെയുള്ള കാര്യങ്ങളിൽ മുൻകരുതൽ എടുക്കാൻ കഴിയും.

പക്ഷേ, ഇതുമൂലമുണ്ടാകുന്ന അപകടങ്ങളെക്കുറിച്ചും ധാർമ്മിക പ്രശ്നങ്ങളെക്കുറിച്ചും ശാസ്ത്രലോകം കൂടുതൽ ഉത്തരവാദിത്തത്തോടെ ചിന്തിക്കണം. സുബോധമുള്ള തലമുറകൾക്ക് മാത്രമാണ് ശാസ്ത്രം ഉപകാര യോഗ്യമാകുന്നത്.

### ധാർമ്മിക പ്രശ്നങ്ങളുടെ ചില മേഖലകൾ

ജനിതക തകരാറുകൾ ഉള്ള വ്യക്തികളെന്നും അവയില്ലാത്ത വ്യക്തികളെന്നുമുള്ള വർഗ്ഗ വ്യത്യാസം രൂക്ഷമാകും. തങ്ങളുടെ ജനിതക ഘടനകോട്ടമുള്ളതാണെന്ന തിരിച്ചറിവ് വ്യക്തിയിലും സമൂഹത്തിലും ആഘാതങ്ങൾ സൃഷ്ടിക്കും. നിയമം മൂലം ഇത്തരം വിവേചനങ്ങൾ ഇല്ലാതാകുമോ?

ജനിതക സാങ്കേതിക വിദ്യ ദുരുപയോഗപ്പെടുത്താൻ ഭരണ കൂടങ്ങൾക്കും കമ്പനികൾക്കും കൂടുതൽ സൗകര്യമാണ്. വിലപേശലുകളും സാമൂഹിക സാമ്പത്തിക അസന്തുലിതാവസ്ഥയും വർദ്ധിക്കും.

ഈ കണ്ടുപിടിത്തങ്ങളുടെ പ്രയോജനം സമൂഹത്തിലെ ബഹുഭൂരിപക്ഷം വരുന്ന പാവപ്പെട്ടവർക്ക് ലഭിക്കാനുള്ള സാദ്ധ്യത കാണുന്നില്ല ജീൻ തെറാപ്പി (രോഗമുള്ള ജീൻ മാറ്റി വയ്ക്കുന്ന സാങ്കേതിക വിദ്യ) കോടീശ്വരന്മാരിലും ലബോറട്ടറികളിലും ഒതുങ്ങും.

ബയോടെക് കമ്പനികൾ ലാഭമുണ്ടാക്കാൻ വേണ്ടി പാർശ്വഫലങ്ങൾ അവഗണിച്ചുകൊണ്ടുള്ള വ്യാപാര സൂത്രങ്ങൾ പ്രയോഗിക്കും. ഇൻഷ്വറൻസ് മേഖലയിലും നീതിന്യായ രംഗത്തും വമ്പിച്ച പ്രത്യാഘാതങ്ങൾ ഉണ്ടാകും.

ഗർഭസ്ഥ ശിശു ഡോക്ടർമാർക്കു മുമ്പിൽ "എൻട്രൻസ് പരീക്ഷകൾക്ക്" വിധേയമാകേണ്ടിവരും. ടെസ്റ്റിൽ വിജയം പ്രാപിക്കാത്ത ഭ്രൂണങ്ങൾ കൂട്ടക്കൊല ചെയ്യപ്പെടുന്ന കാലം ആസന്നം.

ജനിതക പരിശോധനകൾ ഭ്രൂണാവസ്ഥയിൽ നടത്തുമ്പോൾ ഭീകര ജീവികൾ പോലുള്ള പാർശ്വഫലങ്ങളും കൂടുതൽ അപകടകരമായ മറ്റു ഫലങ്ങളും ഉണ്ടാകാം. ക്ളോണിംഗ്, ഗർഭച്ഛിദ്രം ഇവയുടെ ദുരുപയോഗം, കുറ്റാന്വേഷണ മേഖലയുടെയും മതസങ്കൽപ്പങ്ങളുടെയും തകിടം മറിച്ചിൽ ഇവ സാമൂഹ്യ ജീവിതത്തെ അപകടകരമാക്കും.

ഒരു വ്യക്തിയിൽ ജനിതക തകരാറുകൾ ആരോപിക്കപ്പെടുന്നതിനും സാദ്ധ്യതകൾ ഏറെയാണ്. ന്യായമായ ഉൾപരിണാമങ്ങൾ ഭ്രൂണാവസ്ഥയിൽ തന്നെ ഉണ്ടാകാം. ജനിതക പരിശോധനയുടെ ഫലം അറിഞ്ഞ് കൂടുതൽ ഉൽക്കണ്ഠ, വിധിയെ പഴിക്കൽ, ജീവിതം അവസാനിപ്പിക്കാനുള്ള വെമ്പൽ ഇവയുണ്ടാകാം.

ഭീകരപ്രസ്ഥാനങ്ങൾക്ക് നേതൃത്വം കൊടുക്കുന്നവർ ജനിതക സാങ്കേതിക വിദ്യകൾ ദുരുപയോഗപ്പെടുത്തി പ്രവർത്തനം കൂടുതൽ പൈശാചികമാക്കാം. ജനിതക രഹസ്യങ്ങൾക്ക് മരുന്നുകമ്പനികൾ പേറ്റന്റ് എടുക്കാൻ മത്സരിക്കുമ്പോൾ ധാർമ്മികത ചോരും. തലച്ചോറിന്റെ സ്വഭാവത്തെയും പ്രവർത്തനത്തെയും മറ്റുള്ളവർ നിയന്ത്രിക്കുമ്പോൾ സാമൂഹിക ക്രമങ്ങൾക്ക് താളം തെറ്റും.

മനുഷ്യരെ സുബോധമുള്ളവരാക്കുന്നതിനും സുബോധമുള്ള തലമുറകളെ സൃഷ്ടിക്കുന്നതിനും വിവേകം കൈമാറുന്നതിനും മാനവരാശി മത സമൂഹത്തെ ഉറ്റുനോക്കുന്നു. പ്രപഞ്ച സംവിധാനങ്ങൾ ഇന്നത്തെപ്പോലെ നാളെയും നിലനിന്നാൽ മാത്രം ശാസ്ത്ര നിർവ്വചനങ്ങൾ പ്രസക്തമാകും. നിഗമനങ്ങളുടെയും സാദ്ധ്യതകളുടെയും ആകെത്തുകയായി ശാസ്ത്രത്തെ കാണുന്നത് ശരി.

പ്രപഞ്ചത്തെയും സംസ്ക്കാരത്തെയും നിലനിർത്താനുള്ള വിവേകവും തിരിച്ചറിവും നഷ്ടപ്പെടരുത്. നശീകരണായുധങ്ങൾക്ക് ആര് മോറട്ടോറിയം പ്രഖ്യാപിക്കും? ദോഷകരമായ പാർശ്വഫലങ്ങളും അപകട സാദ്ധ്യതകളും എങ്ങനെ തടയാം? നമ്മുടെ വാക്കും പ്രവൃത്തിയും സ്വാർത്ഥതയും അമിത മോഹങ്ങളും ഇരിക്കുന്ന കമ്പ് മുറിക്കുന്നതാകരുത്.

# മനുഷ്യകുലത്തിന്റെ മാതാവ്-ഹവ്വ




"മനുഷ്യൻ തന്റെ ഭാര്യയ്ക്കു ഹവ്വാ എന്നു പേരിട്ടു അവൾ ജീവനുള്ളവർക്കെല്ലാം മാതാവല്ലോ". ഉല്പ. 3:20

ഹവ്വ എന്ന എബ്രായ വാക്കിന്റെ അർത്ഥം 'ജീവിക്കുന്നു' എന്നാണ്. യഹോവയായ ദൈവം സൃഷ്ടിയുടെ ആറാം ദിവസം തന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിച്ചു. ഉല്പ. 1:27. ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു. ദൈവം അവരെ അനുഗ്രഹിച്ചു. നിങ്ങൾ സന്താനപുഷ്ടിയുള്ളവരായി പെരുകി ഭൂമിയിൽ നിറഞ്ഞു അതിനെ അടക്കി സമുദ്രത്തിലെ മത്സ്യത്തിന്മേലും ആകാശത്തിലെ പറവജാതിയിന്മേലും വാഴുവീൻ എന്ന് അവരോടു കല്പിച്ചു. ഭൂമിയിൽ എങ്ങും വിത്തുള്ള സസ്യങ്ങളും ഫലം കായ്ക്കുന്ന സകല വൃക്ഷങ്ങളും ഇതാ, ഞാൻ നിങ്ങൾക്കു തന്നിരിക്കുന്നു. അവ നിങ്ങൾക്കു ആഹാരമായിരിക്കട്ടെ എന്നും ദൈവം പറഞ്ഞു. (ഉല്പത്തി 1:30).

താൻ ഉണ്ടാക്കിയതിനെ ഒക്കെയും ദൈവം നോക്കി, അതു എത്രയും നല്ലതു എന്നു കണ്ടു. യഹോവയായ ദൈവം നിലത്തെ പൊടികൊണ്ട് മനുഷ്യനെ നിർമ്മിച്ചിട്ടു അവന്റെ മൂക്കിൽ ജീവശ്വാസം ഊതി, മനുഷ്യൻ ജീവനുള്ള ദേഹിയായി തീർന്നു ദൈവം കിഴക്ക് ഏദനിൽ ഒരു തോട്ടം ഉണ്ടാക്കി താൻ സൃഷ്ടിച്ച മനുഷ്യനെ ഏദൻതോട്ടത്തിൽ വേല ചെയ്യാനും അതിനെ കാപ്പാനും അവിടെ ആക്കി. ദൈവം മനുഷ്യനോടു കല്പിച്ചതെന്തെന്നാൽ തോട്ടത്തിലെ സകല വൃക്ഷങ്ങളുടെയും ഫലം നിനക്കു ഇഷ്ടം പോലെ തിന്നാം. എന്നാൽ തോട്ടത്തിന്റെ നടുവിൽ നിൽക്കുന്ന നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷ ഫലം തിന്നരുത്. തിന്നുന്ന നാളിൽ നീ മരിക്കും. ഉല്പ. 2:17. ദൈവം ഭൂമിയിലെ സകല മൃഗങ്ങളെയും സകല പറവകളെയും അവന്റെ മുമ്പിൽ വരുത്തി മനുഷ്യൻ അതിനു പേരിട്ടു. അത് അവയ്ക്കു പേരായി. എങ്കിലും മനുഷ്യന് തക്കതായൊരു തുണ കണ്ടു കിട്ടിയില്ല. മനുഷ്യൻ ഏകനായിരിക്കുന്നതു നന്നല്ല. അവനു തക്കതായൊരു തുണ ഉണ്ടാക്കിക്കൊടുക്കും എന്നു ദൈവം അരുളിച്ചെയ്തു. ദൈവം മനുഷ്യന് ഒരു ഗാഢ നിദ്ര വരുത്തി. അവന്റെ വാരിയെല്ലുകളിൽ ഒന്ന് എടുത്തു മാംസം പിടിപ്പിച്ചു. ഒരു സ്ത്രീയാക്കി. മനുഷ്യന്റെ മുമ്പിൽ നിർത്തി. ഇത് ഇപ്പോൾ എന്റെ അസ്ഥിയിൽ നിന്നു അസ്ഥിയും മാംസത്തിൽ നിന്നു മാംസവും ആകുന്നു എന്നു മനുഷ്യൻ പറഞ്ഞു.

ഇവളെ നരനിൽ നിന്ന് എടുത്തിരിക്കയാൽ നാരി എന്നു പേരിട്ടു. അതുകൊണ്ട് പുരുഷൻ അപ്പനെയും അമ്മയെയും വിട്ടു പിരിഞ്ഞു. ഭാര്യയോടു പറ്റിച്ചേരും അവർ ഏകദേഹമായിത്തീരും. ഉല്പ. 2:24. മനുഷ്യനും നാണം തോന്നിയിരുന്നില്ല

ഭൂമിയിലെ ആദ്യവനിത ഹവ്വാ എല്ലാ ജീവജാലങ്ങളുടെയും മാതാവ് എന്ന് അറിയപ്പെടുന്നു. ഈ ലോകത്തിൽ ഒരു ശിശുവായി ജനിക്കാത്ത വ്യക്തിയാണ് ഹവ്വ. ഒരു പ്രായപൂർത്തിയായ വ്യക്തിയായിട്ടാണ് ദൈവം ഹവ്വായെ സൃഷ്ടിച്ചത്. എല്ലാവരുടെയും അമ്മയായി ജീവിച്ച് മക്കളെ പ്രസവിച്ച് വർഷങ്ങളോളം ഭൂമിയിൽ ജീവിച്ചു. എത്ര വർഷം ജീവിച്ചു എന്നു രേഖപ്പെടുത്തിയിട്ടില്ല. ദൈവം ഹവ്വായിൽ കൂടി മനുഷ്യബന്ധങ്ങളും, സ്നേഹബന്ധങ്ങളും, വിവാഹവും എല്ലാം ലോകത്തിലേക്കു കൊണ്ടുവന്നു.

ഹവ്വായിൽ നിന്നും നാം പഠിക്കേണ്ട പാഠങ്ങൾ. അടിസ്ഥാനപരമായി നോക്കിയാൽ ഹവ്വ നമ്മളെയൊക്കെ പ്രതിനിധാനം ചെയ്യുന്നു. നമ്മുടെ സംശയങ്ങളും ആകുലതകളും ഹവ്വായ്ക്കും ഉണ്ടായിരുന്നു.

1. നമ്മുടെ ചുറ്റുമുള്ള നന്മയെ തിരിച്ചറിയുക. 2. ദൈവത്തിന്റെ വാക്കിൽ സംശയം ഉണ്ടാകൻ പാടില്ല. 3. ദൈവം പറഞ്ഞതിൽ ഉറച്ചു നി ൽക്കുക. 4. എല്ലാം എന്റെ നിയന്ത്രണത്തിലാണെന്നു ചിന്തിക്കരുത്. 5. ഭൗതിക നേട്ടങ്ങളിൽ പൂർണ്ണത കണ്ടെത്തരുത്. 6. നീ ദൈവത്തിന്റെ ഇഷ്ടപുത്രിയായിരിക്കുക. ഹവ്വ അക്ഷരാർത്ഥത്തിൽ സ്വർഗ്ഗത്തിലായിരുന്നു വസിച്ചിരുന്നത് എന്നിട്ടും വിലക്കപ്പെട്ട വസ്തുവിലേക്ക് അവളുടെ ശ്രദ്ധ തിരിഞ്ഞു. പാമ്പിന്റെ പ്രേരണയാൽ ദൈവത്തിന്റെ വാക്കിനു വിപരീതമായി പ്രവർത്തിച്ചു. അതിന്റെ ഫലമോ അവളുടെ വീഴ്ച.

നമ്മുടെ കാര്യത്തിലും ഇതൊക്കെ സംഭവിച്ചേക്കാം. ആ വൃക്ഷഫലം തിന്മാൻ നല്ലതും കാണ്മാൻ ഭംഗിയുള്ളതും ജ്ഞാനം പ്രാപിപ്പാൻ കാമ്യവും എന്നു സ്ത്രീ കണ്ടു. ഫലം പറിച്ചു തിന്നു. ഭർത്താവിനും കൊടുത്തു. ഉല്പ. 3:6. ജ്ഞാനം പ്രാപിക്കണമെന്ന മോഹം അവളെ അതിനു പ്രേരിപ്പിച്ചു. ഹവ്വാ നേരിട്ടുള്ളതുപോലെയുള്ള പരീക്ഷണങ്ങളിൽ കൂടി യേശു വും കടന്നുപോയി. യേശു പരീക്ഷണങ്ങളെ നേരിട്ടത് തിരുവെഴുത്തുകളെ ഉദ്ധരിച്ചുകൊണ്ടാണ്. (മത്തായി 4:7, 4:10, ആവ. 6:13) പ. പൗലോസ് ശ്ലീഹാ നമ്മെ ഓർമ്മിപ്പിക്കുന്നു. ആദാം ആദ്യം നിർമ്മിക്കപ്പെട്ടു. പിന്നെ ഹവ്വ. ആദം അല്ല സ്ത്രീ അത്രേ വഞ്ചിക്കപ്പെട്ടു, ലംഘനത്തിൽ അകപ്പെട്ടതു. (1 തിമോ. 2:13,14).

ഏകമനുഷ്യനാൽ പാപവും പാപത്താൽ മരണവും ലോകത്തിൽ കന്നു. റോമർ 5:12. ആ തെറ്റിൽ നിന്നും രക്ഷ നേടുന്നത് എങ്ങനെയെന്നു പൗലോസ് ശ്ലീഹ പറയുന്നു. എന്നാൽ വിശ്വാസത്തിലും സ്നേഹത്തിലും വിശുദ്ധീകരണത്തിലും സുബോധത്തോടെ പാർക്കുന്നു എങ്കിൽ അവൾ മക്കളെ പ്രസവിച്ചു അനുഗ്രഹം പ്രാപിക്കും. (1 തിമോ. 2:15).

ഹവ്വാ ഭർത്താവിനെയും പാപം ചെയ്യാൻ പ്രേരിപ്പിച്ചു. ദൈവത്തിൽ നിന്നും ഒളിച്ചിരിക്കാൻ ശ്രമിച്ചു. അവൾ ചെയ്ത പാപത്തിന് പാമ്പിനെ പഴിചാരി. അവൾ നഗ്നയാണെന്നറിഞ്ഞപ്പോൾ ഇലകൊണ്ടു വസ്ത്രം ഉണ്ടാക്കി ധരിച്ചു. ഉല്പ. 3:7. പിന്നീട് ദൈവം അവർക്കു വസ്ത്രം ഉണ്ടാക്കി അവരെ ധരിപ്പിച്ചു. ഉല്പ. 3:21.

നമ്മുടെ ആവശ്യങ്ങൾ മനസിലാക്കി പ്രവർത്തിക്കാൻ ദൈവത്തിനു സാധിക്കും. ദൈവത്തിനു സമ്പൂർണ്ണമായി കീഴ്പെട്ട് ജീവിക്കാൻ നാം തയാറാകണം. ഹവ്വായിൽ നിന്ന് പാഠങ്ങൾ പഠിച്ച് നമ്മുടെ ജീവിതത്തെ ക്രമപ്പെടുത്തണം.





# കർത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവനാകുന്നു...

ഫാ. ജോബിൻ വർഗ്ഗീസ്
മാനേജർ, പഴയസെമിനാരി

നമ്മുടെ കർത്താവിന്റെ യെറുശലേമിലേക്കുള്ള മഹത്വകരമായ പ്രവേശനത്തിന്റെ പെരുന്നാളാണ് ഊശാന പെരുന്നാൾ. 4 സുവിശേഷങ്ങളിലും യെരുശലേമിലേക്കുള്ള ഈ രാജകീയ പ്രവേശനത്തെ രേഖപ്പെടുത്തുന്നുണ്ട് (വി. മത്തായി 21:1-11; വി. മർക്കോസ് 11:1-11; വി. ലൂക്കോസ് 19:28-44; വി. യോഹന്നാൻ 12:12-19). ഒട്ടുമിക്ക ക്രിസ്തീയ പാരമ്പര്യങ്ങളിലും ഉയിർപ്പു പെരുന്നാളിന്റെ തലേ ഞായറാഴ്ചയാണ് ഈ പെരുന്നാൾ ആഘോഷിച്ചു വരുന്നത്. ഈ രാജകീയ പ്രവേശനത്തിൽ 'ഊശാന' പാടി സ്വീകരിച്ച അതേ ജനത തന്നെ അവനെ 'ക്രൂശിക്ക' എന്ന് ആർത്ത് വിളിച്ചതും നാം കേൾക്കുന്നുണ്ട്. നമുക്കു ചുറ്റും ഊശാന പാടുകയും മാറിനിന്ന് അവനെ ക്രൂശിക്ക എന്ന് ആർക്കുകയും ചെയ്യുന്നവർ ഉണ്ട് എന്നത് യാഥാർത്ഥ്യമാണ്.

പഴയനിയമ പശ്ചാത്തലത്തിൽ തുണികൾ വിരിച്ച് ഒരു മനുഷ്യനെ സ്വീകരിക്കുന്നത് ശ്രേഷ്ഠമായ ആദരവിന്റെ പ്രകടനമായി കണക്കാക്കുന്നു.  2 രാജാക്കന്മാർ 9-ാം അദ്ധ്യായത്തിൽ യേഹു രാജാവായി അഭിഷേകം ചെയ്യപ്പെടുന്നതിനെക്കുറിച്ച് ഇങ്ങനെ രേഖപ്പെടുത്തുന്നു: 'ഉടനെ അവർ തിടുക്കത്തിൽ ഓരോരുത്തൻ താന്താന്റെ വസ്ത്രം എടുത്ത് കോവണിപ്പടികളിന്മേൽ അവന്റെ കാൽക്കൽ വിരിച്ചു. കാഹളം ഊതി. "യേഹു രാജാവായി' എന്നുപറഞ്ഞു (2 രാജാക്കന്മാർ 9:13). ഒരു വ്യക്തിക്ക് നൽകുന്ന രാജകീയ സ്വീകരണത്തിന്റെ ഭാഗമാണ് തുണികൾ വിരിച്ച് അവനെ സ്വീകരിക്കുക.

കുരുത്തോലകൾ വിജയത്തിന്റെയും ജയഘോഷത്തിന്റെയും പ്രതീകമാണ്. ലേവ്യപുസ്തകം 23-ാം അധ്യായത്തിൽ ഉത്സവങ്ങൾ ആചരിക്കേണ്ടത് എങ്ങനെയെന്ന് വിശദീകരിക്കുമ്പോൾ 33-ാം വാക്യം മുതൽ 43-ാം വാക്യം വരെ കൂടാരപ്പെടുന്നാളിനെക്കുറിച്ചുള്ള വിശദീകരണമാണ്. 40-ാം വാക്യത്തിൽ "ആദ്യദിവസം ഭംഗിയുള്ള വൃക്ഷങ്ങളുടെ ഫലവും ഈന്തപ്പനയും കുരുത്തോലയും തറച്ചിരിക്കുന്ന വൃക്ഷങ്ങളിൽ കൊമ്പും ആറ്റലരിയും എടുത്തുകൊണ്ട് നിങ്ങൾ ദൈവമായ യഹോവയുടെ സന്നിധിയിൽ ഏഴു ദിവസം സന്തോഷിക്കണം" എന്ന് നിർദ്ദേശിക്കുന്നു. യേശു കഴുതപ്പുറത്തിരുന്ന് യെറുശലേമിലേക്ക് പ്രവേശിക്കുമ്പോൾ ജനങ്ങൾ ആർത്ത് വിളിച്ചത് സങ്കീർത്തന ഭാഗമാണ് "യഹോവേ ഞങ്ങളെ രക്ഷിക്കേണമേ" (സങ്കീർത്തനങ്ങൾ 118:25). കൂടാരപ്പെരുന്നാളിനും പെസഹായ്ക്കും ആരാധനാവേളയിൽ പാടുന്ന സങ്കീർത്തനങ്ങളാണിവ. 118-ാം സങ്കീർത്തനം യഹോവയുടെ രക്ഷയിലുള്ള ജനത്തിന്റെ വിശ്വാസവും പ്രഖ്യാപനവുമാണ്. അത് ആഹ്ലാദത്തിന്റെ പ്രകടനം കൂടിയാണ്. ഈ വാക്യം കൂടാരപ്പെരുന്നാളിൽ വായിക്കുമ്പോൾ ജനം കുരുത്തോലകൾ കയ്യിൽ എടുത്തു വീശുന്ന പാരമ്പര്യവും ഉണ്ട്. 2 മക്കാബിയർ 10:6, 7 ലും യെറുശലേം ദേവാലയം പുനഃപ്രതിഷ്ഠിക്കുമ്പോൾ ജനം കുരുത്തോലകൾ കൈയ്യിലെടുത്ത് വീശുന്നതും ആഹ്ലാദത്തിന്റെയും വിജയത്തിന്റെയും പ്രതീകമായാണ്. "കർത്താവിന്റെ നാമത്തിൽ വന്നവനും വരുവാനിരിക്കുന്നവനും വാഴ്ത്തപ്പെട്ടവനാകുന്നു" എന്നുള്ള പ്രയോഗം യിസ്രായേലിന്റെ മശിഹായെക്കുറിച്ചുള്ള പ്രതീക്ഷയുടെ സൂചനയായി ക്രിസ്തുവിന് മുമ്പ് തന്നെ ഉപയോഗത്തിലിരുന്നതാണ്. ചുരുക്കത്തിൽ യിസ്രായേൽ ജനത, ക്രിസ്തുവിൽ ഒരു 'മശിഹാ'യെ കണ്ടതിന്റെ സൂചനകൂടിയാണ് ഊശാന പെരുന്നാൾ. "സിയോൻ പുത്രിയെ! ഉച്ചത്തിൽ ഘോഷിച്ചാനന്ദിക്കുക; യെറുശലേം പുത്രിയേ ആർപ്പിടുക! ഇതാ നിന്റെ രാജാവ് നിന്റെ അടുക്കൽ വരുന്നു. അവൻ നീതിമാനും ജയശാലിയും താഴ്മയുള്ളവനും ആയി കഴുതപ്പുറത്തും പെൺകഴുതയുടെ കുട്ടിയായ ചെറുകഴുതപ്പുറത്തും കയറി വരുന്നു" എന്ന സെഖര്യാ പ്രവാചകന്റെ പ്രവചന പൂർത്തീകരണം കൂടിയാണ് ഈ രാജകീയ പ്രവേശനത്തിൽ കൂടി പൂർത്തീകരിക്കുന്നത് (സെഖര്യാവ് 9:9).

കർത്താവിന്റെ യെറുശലേം പ്രവേശന വേളയിൽ വമ്പിച്ച ജനാവലിയാണ് സാക്ഷിയായത്. ആ സമയം പെസഹാ പെരുന്നാളായതിനാലും അന്നേദിവസം പെസഹാ കുഞ്ഞാടിനെ അറുക്കുന്നതിന് വേർതിരിക്കപ്പെടുന്ന ദിവസമായതിനാലും

വലിയ ജനാവലിയാണ് യെറുശലേം നഗരത്തിൽ ഉണ്ടായിരുന്നത്. യേശു യാത്ര പുറപ്പെടുന്നത് യെറുശലേമിന് കിഴക്കുള്ള ഒലിവ് മലയിൽ നിന്നുമാണ്. വി. മത്തായിയുടെ സുവിശേഷത്തിൻ പ്രകാരം യേശുക്രിസ്തു ഒലിവു മലയ്ക്കടുത്തു ബെത്ഗാഫയിൽ എത്തിയപ്പോഴാണ് എതിരെ ചെല്ലുന്ന ഗ്രാമത്തിൽ നിന്ന് കഴുതയെ കൊണ്ടുവരുവാൻ ശിഷ്യന്മാരോട് കല്പിക്കുന്നത്. ബെത്ഗാഫായ്ക്ക് എതിരെയുള്ള ഗ്രാമം ബഥാന്യയാണെന്നും, ക്രിസ്തു കയറിയ കഴുത ലാസറിന്റെ കഴുതയാണെന്നുമുള്ള പാരമ്പര്യം അതിനാൽ തന്നെ നിലനിൽക്കുന്നു. വെളിപാട് പുസ്തകം 7-ാം അധ്യായം 9 മുതൽ 17 വരെയുള്ള ഭാഗത്ത് വെള്ളനിലയങ്കി ധരിച്ച മഹാപുരുഷാരത്തെക്കുറിച്ച് പ്രതിപാദിക്കുമ്പോൾ ഊശാനാ കഴിഞ്ഞുപോയ ഒന്നിനെ അനുസ്മരിക്കുക മാത്രമല്ല മറിച്ച് ക്രിസ്തുവിന്റെ രണ്ടാമത്തെ എഴുന്നള്ളത്തിന്റെ ഓർമ്മപ്പെടുത്തൽ കൂടിയാണ് അനാവരണം ചെയ്യുന്നത്.

ഊശാന ശുശ്രൂഷയുടെ പ്രാർത്ഥനകളിൽ പരിസ്ഥിതിയെക്കുറിച്ചുള്ള കരുതലും അപേക്ഷകളും ഏറെ വ്യക്തമാണ്. "ഇപ്പോൾ നിന്റെ മഹാകരുണയാൽ ഈ കൊമ്പുകളെയും ഇവ വെട്ടിയെടുത്ത വൃക്ഷങ്ങളെയും നിന്റെ കർതൃത്വം സൃഷ്ടിച്ചുണ്ടാക്കിയ എല്ലാ സസ്യാദികളെയും നീ അനുഗ്രഹിക്കണമേ" എന്ന് കുരുത്തോല വാഴ്വിന്റെ ക്രമത്തിൽ പ്രാർത്ഥിക്കുന്നു.

ഒരു നോമ്പുകാലത്തിനുകൂടി നാം സാക്ഷികളാകുന്നു. ഊശാന ശുശ്രൂഷയിൽ പ്രാർത്ഥിക്കുന്നതുപോലെ "ദൈവമായ കർത്താവേ! ഊർശ്ലേമിലേക്കുള്ള നിന്റെ പ്രവേശനത്തിന്റെ ഈ ദിവസത്തിൽ ശോഭനവസ്ത്രങ്ങളോടും ആന്തരിക ശോഭയോടും നിർമ്മലങ്ങളായ വിശുദ്ധ വിചാരങ്ങളോടും കൂടെ നിന്റെ എതിരേൽപ്പിനെ പുറപ്പെടുവാൻ ഞങ്ങളെ യോഗ്യരാക്കേണമേ. മഹത്വത്തിന്റെ കൊമ്പുകളോടുകൂടി ഞങ്ങൾ അട്ടഹസിച്ചു പറയുന്നു കർത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ഉയരങ്ങളിൽ ഊശാന". പൂർണ്ണമനസ്സോടുകൂടി അവനെ സ്വീകരിക്കുവാനും അവനിൽ ലയിക്കുവാനും ഇടയാകട്ടെ. അവനെ ക്രൂശിക്ക എന്നാർത്തവരുടെ കൂട്ടത്തിൽ നമുക്ക് പങ്കില്ലാതിരിക്കട്ടെ. "ആത്മീയ പറുദീസായിലെ അനശ്വരമായ കൊമ്പുകൾ വഹിച്ചുകൊണ്ട് ഈ പെരുന്നാൾ അഭംഗമായി വിശുദ്ധന്മാരുടെ നിലയിൽ ആഘോഷിക്കുവാൻ ഞങ്ങൾക്ക് കൃപ നൽകണമേ" എന്ന് പിതാക്കന്മാർ പ്രാർത്ഥിച്ചതുപോലെ നമുക്കും പ്രാർത്ഥിക്കാം

൦





കോട്ടയം പഴയ സെമിനാരിയിൽ കബറടങ്ങിയിരിക്കുന്ന പ. വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ 89-ാമത് ഓർമ്മപ്പെരുന്നാൾ ആചരിച്ചു. വിശുദ്ധ കുർബ്ബാനയ്ക്ക് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോ ലിക്കാ ബാവാ പ്രധാന കാർമികത്വം വഹിച്ചു. സഭയിലെ എല്ലാ മെത്രാപ്പോലീത്തന്മാരും സഹകാർമികരായിരുന്നു

## സഭാ കവി ശ്രീ. സി. പി. ചാണ്ടി അനുസ്മരണം



സഭാ കവി സി. പി. ചാണ്ടി സാറിന്റെ മാതൃ ഇടവകയായ വെണ്ണിക്കുളം സെന്റ്. ബഹനാൻസ് ഓർത്തഡോക്സ് ഇടവകയിൽ വെച്ചു, അദ്ദേഹത്തിന്റെ അനുസ്മരണത്തോടനുബന്ധിച്ചു നടത്തപ്പെട്ട ആരാധനാ സംഗീതമത്സരത്തിൽ സമ്മാനാർഹരായവർ. ഒന്നാം സ്ഥാനം - കാതോലിക്കേറ്റ് കോളേജ് പത്തനംതിട്ട; രണ്ടാം സ്ഥാനം - മാർ ബസേലിയോസ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചർച്ച്, തിരുമൂലപുരം; മൂന്നാം സ്ഥാനം - സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളി, കല്ലൂപ്പാറ. വിജയികൾക്കുള്ള എവറോളിംഗ് ട്രോഫിയും, ക്യാഷ് അവാർഡും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സിനാൽ നൽകപ്പെട്ടു.



പോണ്ടിച്ചേരി സെൻട്രൽ യൂണിവേഴ്സിറ്റിയിൽ നിന്ന് Quality of Life of Institutionalized Children living with HIV (CLHIV) എന്ന വിഷയത്തിൽ ഫാ. റെന്നി തോമസിന് സോഷ്യൽ വർക്കിൽ ഡോക്ടറേറ്റ് ലഭിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുടെ ചെങ്ങന്നൂർ ഭദ്രാസനത്തിലെ കുറ്റൂർ സെന്റ് ഗ്രീഗോറിയോസ് ബഥാന്യ ഓർത്തഡോക്സ് ദേവാലയത്തിന്റെ വികാരിയാണ്. ചെങ്ങന്നൂർ ഭദ്രാസന മാനവ ശാക്തീകരണ വിഭാഗത്തിന്റെ കോ-ഓർഡിനേറ്ററായി പ്രവർത്തിക്കുന്നു. പരുമല സെന്റ് ഗ്രീഗോറിയോസ് കോളജ് ഓഫ് സോഷ്യൽ സയൻസ് സോഷ്യൽ വർക്ക് വിഭാഗം മേധാവിയാണ്.




# ഹാശാ തിങ്കൾ

ഫാ. തോമസ് ചാണ്ടി, കുന്നംകുളം

കർത്താവിന്റെ രക്ഷാകരമായ കഷ്ടാനുഭവത്തിന്റെ നാളുകൾ. അവൻ നമുക്കായി ബലിയായതിന്റെ ഓർമ്മ പുതുക്കലുകൾ. ഒറ്റ വാക്കിൽ ക്രിസ്തുവിന്റെ കഷ്ടാനുഭവത്തെ നമുക്ക് വിവരിക്കുവാൻ സാധിക്കുന്നത് സൃഷ്ടി തന്റെ സൃഷ്ടാവിനോട് കാണിച്ച നന്ദികേട് എന്നാകും.

സ്രഷ്ടാവ് തന്റെ സൃഷ്ടിയുടെ രക്ഷയ്ക്കായി തന്റെ ഏകജാതനായ പുത്രനെ ലോകത്തിലേക്ക് അയക്കുകയും, അവൻ കഷ്ടതകൾ സഹിച്ച് നമുക്കായി കുരിശിൽ യാഗമായി തീരുകയും ചെയ്തു. അവന്റെ കുരിശാരോഹണത്തിനും കഷ്ടാനുഭവത്തിനും മുന്നോടിയായി തന്റെ ശിഷ്യന്മാരോടും, തന്നെ അനുഗമിക്കുന്നവരോടും ആയിട്ട് അവൻ പറഞ്ഞ ഈ ഉപമക്ക് അവന്റെ കഷ്ടാനുഭവത്തിന്റെയും കുരിശുമരണത്തിന്റെയും നേർവിവരണം ആകുവാൻ സാധിക്കുന്നുണ്ട്.

ഒരു മുന്തിരിത്തോട്ടം ഉണ്ടാക്കി ചക്കു കുഴിച്ചിട്ട് ഗോപുരം പണിത് എല്ലാ സൗകര്യങ്ങളും ഒരുക്കി ജോലിക്കാരെ തോട്ടം പാട്ടത്തിന് ഏൽപ്പിച്ച് പരദേശത്ത് പോയ നല്ലവനായ ഒരു ഗൃഹനാഥൻ. തന്റെ മുന്തിരി തോട്ടത്തിൽ ഫലകാലം ആയപ്പോൾ തനിക്കുള്ളത് സ്വീകരിക്കാൻ തന്റെ ദാസരെ അയക്കുമ്പോൾ മുന്തിരിത്തോട്ടത്തിലെ വേലക്കാർ അവരെ ഉപദ്രവിച്ച് പുറത്താക്കുന്നു. ഒടുവിൽ മുന്തിരിത്തോട്ടത്തിന്റെ അവകാശിയായ തന്റെ മകനെ ആ പിതാവ് അവിടേക്ക് വിടുന്നു. ദുഷ്ടന്മാരായ ജോലിക്കാർ അവനെ കൊന്നു കളയുന്നു. യജമാനൻ തിരികെ വന്ന് ദുഷ്ടദാസരെ പുറത്താക്കി തോട്ടം തിരുകെയെടുക്കുന്നു. ദൈവം തന്റെ സൃഷ്ടിക്ക് ചെയ്തുകൊടുത്ത നന്മകളും സൃഷ്ടിയുടെ പ്രതികരണവും ഒടുവിൽ സ്വപുത്രനെ പോലും ഉപദ്രവിക്കുവാൻ തക്കവണ്ണം സൃഷ്ടി മുതിരുന്നതും ഈ ഉപമയിൽ കൂടി ക്രിസ്തു ജനത്തിന് പറഞ്ഞുകൊടുക്കുന്നു. ഈ ഉപമ കേൾക്കുന്ന മഹാപുരോഹിതന്മാരും പരീശന്മാരും ദേഷ്യം പൂണ്ട് ക്രിസ്തുവിനെ നശിപ്പിക്കുവാൻ തീരുമാനിക്കുന്നു. കാരണം അവൻ ഈ സംസാരിക്കുന്നത് തങ്ങൾക്കെതിരായിട്ടാണെന്ന് അവർ മനസ്സിലാക്കുന്നു. അതോടൊപ്പം അവൻ മശിഹാ ആകുന്നു എന്ന് വിശ്വസിക്കുവാൻ അവർ വിസമ്മതിക്കുകയും ചെയ്യുന്നു.

വളരെ മനോഹരമായി ക്രിസ്തു ഈ ഉപമയിൽ കൂടി തന്റെ കഷ്ടാനുഭവം നമ്മെ വരച്ചു കാണിക്കുന്നുണ്ട് അവൻറെ കഷ്ടാനുഭവങ്ങളിലേക്ക് നാം പ്രവേശിക്കുന്ന ഈ സമയങ്ങളിൽ യഥാർത്ഥമായ അനുതാപത്തോടെ, അവന്റെ കഷ്ടാനുഭവത്തിൽ പങ്കാളികളാകുവാൻ നമുക്ക് സാധിക്കണം. തന്റെ വിലയേറിയ രക്തത്താൽ വിലയ്ക്ക് വാങ്ങിയ സഭയാകുന്ന മണവാട്ടിയുടെ മക്കളാകുന്ന നമുക്ക് വളരെ വിലയേറിയ ഉത്തരവാദിത്വമാണ് ഭരമേൽപ്പിക്കപ്പെട്ടിട്ടുള്ളത് ഇനിയും ക്രിസ്തു ക്രൂശിക്കപ്പെടുവാൻ, ഇനിയും സൃഷ്ടാവ് നിന്ദിക്കപ്പെടുവാൻ ഇടയാകാതിരിക്കുവാൻ നമ്മെ തന്നെ പുതുക്കി അവന്റെ രണ്ടാമത്തെ രക്ഷാകരമായ വരവിനായി നമുക്ക് ഒരുങ്ങാം.

# ഹാശാ ചൊവ്വ

ഫാ. ലിജോ തൂക്കനാൽ

ഇത്രയും കാലത്തിന്റെ ആശ്ചര്യ ചിഹ്നങ്ങളൊക്കെ ചോദ്യചിഹ്നങ്ങൾ ആയി മാറുന്ന സമയങ്ങൾ.. ഒന്നു നോക്കിയാൽ എത്ര വേഗമാണ് നമ്മുടെ ആലയ പരിസരങ്ങളൊക്കെ വിമർശനങ്ങൾക്കും ഒരുവനെതിരെ ഉപായങ്ങൾ മെനയാനുള്ള വേദിയായും പരിണമിക്കുന്നത്. ശാന്തത തളം കെട്ടിനിൽക്കുന്ന ഇത്തരം സ്ഥലങ്ങളൊക്കെ എത്രമേൽ അസ്വസ്ഥമാക്കുന്നുണ്ട് നമ്മുടെ വിചാരങ്ങൾ കൊണ്ടു പോലും അല്ലേ? .

മനുഷ്യൻ ദൈവവുമായി പൊരുത്തപ്പെടാഞ്ഞത് കൊണ്ടാണല്ലോ കുരിശ് ഉയർന്നത്. സത്യത്തിൽ നമ്മോട് പൊരുത്തപ്പെടാത്തവർക്കൊക്കെ നമ്മളും ഈ പേര് ചാർത്താറുണ്ട്. നോക്കണം, ഒരു മനുഷ്യനെ കുരുക്കിടാൻ എന്തെല്ലാം ഉപായങ്ങളുമായിട്ടാണ് കുറെയധികം ആളുകൾ അവന് പിന്നാലെ ഇങ്ങനെ ഒന്നും കിട്ടാതെ വന്നപ്പോൾ അവൻ ദൈവദൂഷണം പറയുന്നു എന്ന കുറ്റം ചുമത്തുന്നു.

എല്ലാ കാലത്തും ജനവികാരം ഇളക്കി അന്തരീക്ഷം വഷളാക്കാൻ സാധിക്കുന്നത് മതത്തെ തൊടുമ്പോഴാണ്. ശരിക്കും ഒരുവന്റെ അഭിപ്രായങ്ങളും തമാശകളും സർവ്വ സ്വാതന്ത്ര്യങ്ങളെപോലും കൊണ്ട് കെട്ടുന്നത് മതമെന്ന് തൂണിലാണ്. പിന്നീട് മതത്തിന്റെ നിറം പൂശിയാണ് അയാളുടെ പ്രവർത്തിക്കു പോലും മാർക്കിടുന്നത്.

തമ്പുരാന്റെ വാക്കുകൾക്ക് പിന്നാലെ പോയവരൊക്കെ തങ്ങളുടെ മതത്തിൽ നിന്നാണ് എന്നത് അവർക്ക് വലിയ ക്ഷീണം ഉണ്ടാക്കി. 'ദാവീദ് പുത്രന് ഓശാന' എന്ന് ഒരു ജനത ഭക്തിയിൽ ചാലിച്ചു വിളിച്ച മുദ്രാവാക്യം പലർക്കും ഇഷ്ടമായില്ല അവരോട് മിണ്ടാതിരിക്കാൻ പറയൂ എന്നൊക്കെ ആക്രോശിക്കുന്നവരുടെ മദപ്പാടുകൾ ശ്രദ്ധിക്കണം. ഈ ചിന്താഗതികൾ വർത്തമാനകാലത്തും ചത്തുപോയിട്ടില്ല എന്നോർക്കണം. അപരന്റെ ദൈവവിചാരങ്ങൾ കൊണ്ട് ക്ഷീണം ഉണ്ടാവുന്നത് എന്റെ ദൈവത്തിനല്ല സുഹൃത്തേ, എന്റെ മതത്തിന്റെ മതിലുകൾക്കാണ് എന്നതല്ലേ സത്യം. ഒന്നോർത്താൽ നമ്മുടെ ചില പൊങ്ങച്ചങ്ങൾ ഒക്കെ പ്രദർശിപ്പിക്കാനുള്ള വേദി എന്നതിനപ്പുറം ഈ മതമൊന്നും നമ്മൾ ഉപയോഗിച്ചിട്ടില്ല എന്ന പരമാർത്ഥം മറക്കേണ്ട.

ഭയങ്ങളൊക്കെ ഭാവിയുമായി ബന്ധമുള്ളതാണ്. അങ്ങനെ തങ്ങളുടെ ഭാവിയെക്കുറിച്ച് ഭയം പൂണ്ട് അവനെ കുരിശേറ്റിയവരുടെ ഭയം മാറിയിട്ടില്ല. എന്നാൽ അവനെ വിശ്വസിച്ച് ഒപ്പം കൂടിയവർക്കൊക്കെ അവൻ ആശ്വാസമായിരുന്നു. അന്നും ഇന്നും എന്നും.



# ഹാശാ ബുധൻ

ഫാ. ടോണി എം. യോഹന്നാൻ, മാവേലിക്കര

## വി. യോഹന്നാൻ 11:47 – 12:2;9 – 11

ബുധനാഴ്ച ദിവസം സത്യാന്വേഷികളായ പുരോഹിതന്മാരും സപ്രേന്മാരും പ്രീശേന്മാരുമായ യൂദന്മാർ പ്രധാനാചാര്യനായ കയ്യാപ്പായുടെ അടുക്കൽ ഒരുമിച്ചുകൂടി. ഉയരത്തിന്റെയും ആഴത്തിന്റെയും നാഥനെതിരായി അന്യായം ചെയ്യുവാൻ നിരൂപിച്ചു. മരണശിക്ഷയ്ക്കു കുറ്റം കൂടാതെ തന്നെ വിധിപ്പാനായി അവർ സന്നദ്ധരായി. പാപാന്ധകാരമയന്മാരായ വഞ്ചകരിൽ നിന്ന് മനസ്സോടെ കഷ്ടതകൾ സഹിച്ചവനായ തന്റെ താഴ്മയ്ക്കു സ്തുതി.

**ഹാശാബുധൻ-രാത്രി 2-ാം കൗമാ (കോലോ)**

മരത്തിന്മേലുള്ള തന്റെ അധികാരം ലാസറിന്റെ ഉയിർപ്പു മൂലം വെളിപ്പെടുത്തിയ (യോഹ. 11:25) കർത്താവിൽ അനേകർ വിശ്വസിക്കുകയും അതുമൂലം അസ്വസ്ഥരായ സത്യാന്വേഷികളായ പുരോഹിതന്മാരും സപ്രേന്മാരും പ്രീശേന്മാരുമായ യൂദന്മാർ. പ്രധാനാചാര്യനായ കയ്യാപ്പായുടെ അടുക്കൽ ഒരുമിച്ചുകൂടി യേശുവിനെ മരണശിക്ഷയ്ക്കു വിധിപ്പാനായുള്ള ഗൂഢാലോചന നടത്തുന്നതാണ് വേദഭാഗം. ഇവരുടെ ഉപജാപം രക്ഷണ്യപദ്ധതിയുടെ പൂർത്തീകരണത്തിനു വഴി തുറക്കുന്നതാണ് പ്രധാന സന്ദേശം. രണ്ട് ചിന്തകൾ പങ്കുവയ്ക്കുന്നു.

**1. ദൈവത്തിന്റെ പരമാധികാരം**

റോമൻ ആധിപത്യത്തിന്റെ നടുവിൽ തങ്ങളുടെ രാഷ്ട്രീയ നിലനിൽപ്പ് ഉറപ്പിക്കുവാൻ മഹാപുരോഹിതനായ കയ്യാഫാവ് തന്നെ അഭിപ്രായപ്പെടുന്നു; ജാതിക്കു വേണ്ടി ഒരു മനുഷ്യൻ മരിക്കുന്നത് നന്ന് എന്ന് (യോഹ. 11:50). കയ്യാഫാവിന്റെ വാക്കുകൾക്ക് താൻ സങ്കല്പിച്ചതിലും വലിയ അർത്ഥമുണ്ടെന്ന് വി. യോഹന്നാൻ ചൂണ്ടിക്കാണിക്കുന്നു (യോഹ. 11:50). ഈ ഉപദേശം കേവലം ഒരു ഉപജാപകന്റെ കൊലപാതക തന്ത്രമായിരുന്നില്ല. അതേ സമയം മഹാ പുരോഹിതനെന്ന നിലയിൽ കയ്യാഫാവിന്റെ അധരങ്ങളിലൂടെ ദൈവത്തിന്റെ പരമോന്നത പ്രവചനമായി ഇതിനെ കാണുവാൻ കഴിയും. യഥാർത്ഥത്തിൽ മഹാപുരോഹിതന്റെ വാക്കുകളിൽ പഴയനിയമത്തിന്റെ മുഴുവൻ അർത്ഥവും ഉജ്ജ്വലമായി സംഗ്രഹിച്ചിരിക്കുന്നു. ഒരു ഘാതകന്റെ അധരം തന്റെ രക്ഷണ്യ പദ്ധതിയുടെ ഉപകരണമായി ദൈവം ഉപയോഗിക്കുന്നു. മനുഷ്യൻ തന്റെ ഉപജാപനിരൂപണത്തിലൂടെ രൂപപ്പെടുത്തിയ പദ്ധതിയെ ദൈവം സർവ്വ മനുഷ്യരുടേയും രക്ഷയ്ക്കായി രൂപാന്തരപ്പെടുത്തുന്നു (യോഹ. 11:52).

They plotted, but God purposed They meant of for evil, but God meant for good! ഇതാണ് പരമാധികാരിയായ ദൈവത്തിന്റെ നീതിയും കരുതലും. ഭക്തികെട്ട ആളുകൾ ഗൂഢാലോചന നടത്തുകയും തന്ത്രം മെനയുകയും ചെയ്യാം; എന്നാൽ ദൈവത്തിന്റെ ഉദ്ദേശ്യങ്ങൾ എപ്പോഴും വിജയിക്കുമെന്ന് വിശ്വസിക്കുവാൻ നമുക്കു കഴിയണം. ജീവിതസാഹചര്യങ്ങളിൽ അനേകം പ്രതികൂലതകളും ശത്രുതയും നിരാശകരുമായി നാം കാണും. പുറംകാഴ്ചകളെ കണ്ട് വിലയിരുത്താതെ നമ്മുടെ നന്മയ്ക്കായി ദൈവത്തിന്റെ പരമാധികാരസൂത്രണത്തിൽ



മാത്രം വിശ്വസിക്കുക. ഒന്ന് ഓർക്കുക, പ്രകടമായ തോൽവികളിലൂടെ അവൻ നിരവധി വിജയങ്ങൾ നേടുന്നു!

**2. ക്രിസ്തു എന്ന പെസഹാ കുഞ്ഞാട്**
**(Christ , The Pass over Lamb)**

ബലികളെ നീക്കീടും തിരുബലി ധന്യം താൻ
പുണ്യം നൽകീടും-ബലിയേ സ്തോത്രം
(എക്ബോ, ഹാശാ ബുധൻ 2-ാം കൗമാ)

ഉപജാപക വൃന്ദത്തിൽ ഉയർന്ന ബലിയെ തിരുബലിയായി. യോഹന്നാൻ അവതരിപ്പിക്കുന്നു. കയ്യാഫാവും കൂട്ടരും നന്ന് (Expenditure) എന്നു നിരൂപിച്ച പദ്ധതിയെ, മനുഷ്യരുടെ പാപം പൊറുക്കുവാൻ നടന്നിരുന്ന പഴയ ബലിയെ (പുറ. 12:1-13) നീക്കി പുതിയ നിയമതിരുബലിയതായി യോഹന്നാൻ, പെസഹായുടെ പശ്ചാത്തലത്തിൽ സമർത്ഥിക്കുന്നു (യോഹ. 11:55). ദൈവത്തിന്റെ കുഞ്ഞാടായ യേശു (യോഹ. 1:29) പുതിയ നിയമ പെസഹാ കുഞ്ഞാടാണ്. ചിതറിയിരിക്കുന്ന ദൈവമക്കളെ ഒന്നായി ചേർക്കേണ്ടതിനു (യോഹ. 11:52) യേശു നമ്മുടെ പാപങ്ങളെ ചുമന്നു കാൽവറിയിലെ യാഗമായി. (1 പത്രോസ് 2:24). ഇതുമൂലം ക്രിസ്തു, മനുഷ്യരെ ദൈവത്തോടു കൂടുതൽ അടുപ്പിക്കുന്നു. "ക്രിസ്തുവും നമ്മെ ദൈവത്തോടു അടുപ്പിക്കേണ്ടതിനു നീതിമാനായി നീതികെട്ടുന്നവർക്കു വേണ്ടി പാപം നിമിത്തം ഒരിക്കൽ കഷ്ടം അനുഭവിച്ചു, ജഡത്തിൽ മരണശിക്ഷ ഏൽക്കുകയും ആത്മാവിൽ ജപിക്കുകയും ചെയ്തു. (1 പത്രോസ് 3:18). സമകാലിക ജീവിതത്തിന്റെ എല്ലാ അരക്ഷിതാവസ്ഥയിലും ആശ്വാസമായി ഈ കുഞ്ഞാട് നമ്മോടു കൂടെ ഉണ്ട്. അത്, ആരാധനാ ജീവിതത്തിലൂടെയും കൗദാശികാനുഭവത്തിലൂടെയും കൂടുതൽ പ്രകടമാകുന്നു. സാത്താനും നമ്മുടെ സ്വന്തം മനസ്സാക്ഷിയ്ക്കും നമ്മെ കുറ്റം വിധിക്കുമ്പോൾ ഈ സത്യത്തേക്കാൾ ആശ്വസിക്കാനുള്ള യഥാർത്ഥ ശക്തി മറ്റൊന്നില്ല. അവനെ നമുക്ക് സ്തോത്രം ചെയ്യാം.'

"ആട്ടിൻകൂട്ടത്തിനിടയൻ ധന്യൻ
ഞങ്ങൾക്കായി ബലിയായോൻ ധന്യൻ"
ഹാശാ ബുധൻ, എക്ബോ.

# നമ്മുടെ പെസഹാക്കുഞ്ഞാടും അറുക്കപ്പെട്ടിരിക്കുന്നു; ക്രിസ്തു തന്നെ...

ഫാ. യാക്കോബ് തോമസ്
മാനേജർ, ദേവലോകം അരമന



യഹൂദന്മാരുടെ മൂന്നു പെരുന്നാളുകളിൽ പ്രധാനപ്പെട്ട പെരുന്നാളാണ് 'പെസഹാപ്പെരുന്നാൾ' ഈ വാക്കിന്റെ അർത്ഥം 'കടന്നുപോക്ക്' എന്നാണ്. മോശയുടെ കാലത്തിനു മുമ്പു തന്നെ നിലവിലിരുന്ന രണ്ടു ഉത്സവങ്ങൾ ഒരുമിച്ചു ചേർന്നതായിരിക്കാം ഒരുപക്ഷേ ഈ പെരുന്നാളിന്റെ ഉത്ഭവം. അത് എന്തുതന്നെ ആയിരുന്നാലും മിസ്രമിൽ നിന്നുള്ള യിസ്രായേൽ ജനതയുടെ മോചനവും അവരുടെ ഭവനങ്ങളിൽ പ്രവേശിക്കാതെ സംഹാരകൻ മിസ്രമിലെ ആദ്യജാതന്മാരുടെ ഇടയിലൂടെ കടന്നുപോയതും പെരുന്നാളിന് പുതിയ അർത്ഥവും പ്രസക്തിയും കൈവരുത്തി. മിസ്രമിലെ കഠിനമായ അടിമത്വത്തിൽ നിന്നുള്ള അത്ഭുതകരമായ വിമോചനം വർഷം തോറും ഒരാഴ്ചയോളം അനുസ്മരിക്കുന്ന ഒന്നായി തീർന്നു പെസഹാപെരുന്നാൾ. (പുറ. 12:1-28; 23:1415, 34:18) യിസ്രായേൽ ദൈവത്താൽ വീണ്ടെടുക്കപ്പെട്ട ജനമാകുന്നുവെന്ന് അവരെ അത് ഓർമ്മപ്പെടുത്തി. പെസഹാ ആചരിക്കുമ്പോൾ കേവലം വിമോചനത്തിന്റെ ഒരനുസ്മരണം എന്നതിലുപരി അവരുടെ പൂർവ്വപിതാക്കന്മാർ കടന്നുപോയ അതേ അനുഭവത്തിൽ കൂടി അവരും കടന്നുപോവുകയാണെന്ന ബോധം യിസ്രായേൽ നിലനിർത്തി.

പിതാക്കന്മാരുടെ പാതകളെ അവലംബിക്കുവാനും അവർ നടന്നുപോയ പാതകളിലൂടെ ചരിക്കുവാനുമുള്ള ആവേശവും അർപ്പണവും കുറഞ്ഞുപോകുന്നു എന്നുള്ളത് ഇന്നത്തെ സമൂഹത്തിന്റെയും സഭയുടെയും കുടുംബത്തിന്റെയും എല്ലാം അപചയത്തിനു കാരണമാകുന്നു. സദൃ. 22ന്റെ 28ൽ പറയുന്നു 'നിന്റെ പിതാക്കന്മാർ ഇട്ടിരിക്കുന്ന പണ്ടത്തെ അതിർ നീ മാറ്റരുത്' എന്ന്. പിതാക്കന്മാർ അകറ്റി നിർത്തിയതിനെ എടുത്ത് അണിയുന്നത് ഇന്നിന്റെ സംസ്ക്കാരമായി മാറിയിരിക്കുന്നു. ഇരുന്നൂറിൽപരം വർഷം ബ്രിട്ടീഷുകാർ ഇന്ത്യ ഭരിച്ചു എങ്കിലും പൂർണ്ണമായും അവരുടെ സംസ്ക്കാരമോ വേഷവിധാനങ്ങളോ ജീവിത ശൈലികളോ നാം മാതൃകയാക്കിയിരുന്നില്ല. എന്നാൽ ഇന്ന് അതാണ് സംസ്ക്കാരം എന്നു ചിന്തിച്ച് അതെടുത്ത് അണിയുന്നവരായി നാം മാറിയിരിക്കുന്നു. പഴയകാല ജീവിതത്തിൽ പിതാക്കന്മാർ പ്രതിസന്ധികളിൽ ദൈവത്തിൽ അഭയം പ്രാപിച്ചതുപോലെ ദൈവഭയവും ദൈവഭക്തിയും ഉള്ളവരായി മാറുവാൻ നമുക്ക് കഴിയണം. യിരമ്യാവ് 6:16-ൽ നാം ഇങ്ങനെ വായിക്കുന്നു. നിങ്ങൾ വഴികളിൽ ചെന്ന് നല്ലവഴി ഏതെന്നു പഴയ പാതകളെ നോക്കി ചോദിച്ചു അതിൽ നടപ്പിൻ, ഇന്ന് ഈ ആധുനിക കാലഘട്ടത്തിൽ മനുഷ്യന്റെ ജീവിത നിലവാരം ഒരുപാട് ഉയർന്നു എങ്കിലും ജീവിത പ്രശ്നങ്ങളും പ്രതിസന്ധികളും ഏറ്റവും അധികം വർദ്ധിക്കുകയാണ് ഉണ്ടായത്. മനശാസ്ത്രജ്ഞന്മാരുടെ എണ്ണം വർദ്ധിച്ചു. ആത്മഹത്യ ചെയ്യുന്നവരുടെ എണ്ണം വർദ്ധിച്ചു. മനുഷ്യനിൽ നിരാശ, ഭയം, ആകുലത തുടങ്ങിയ വികാരങ്ങൾ കൂടുതൽ പ്രതിസന്ധികളെ ഉളവാക്കുന്നു. ഈ സാഹചര്യത്തിൽ പ്രവാചകന്റെ ശബ്ദത്തെ നാം തിരിച്ചറിയണം. പഴയ വഴികളെ ചോദിച്ച് അതിൽ നടക്കണം. ദൈവബന്ധത്തിലൂടെ മാത്രമേ ഈ പ്രതിസന്ധികളെ തരണം ചെയ്യാൻ കഴിയൂ.

യഹൂദന്മാരെ സംബന്ധിച്ചിടത്തോളം 'പെസഹാ' ഒരു ദേശീയ പെരുന്നാൾ എന്നതുപോലെ ഗാർഹികപെരുന്നാളുകളാണ്. ഓരോ ഭവനത്തിലും കുടുംബാംഗങ്ങൾ ഒന്നു

ചേർന്നാണ് ഇത് അനുഷ്ഠിച്ചിരുന്നത്. യെരുശലേം ദേവാലയത്തിന്റെ അങ്കണത്തിൽ വച്ചാണ് പെസാഹായ്ക്കുള്ള കുഞ്ഞാടിനെ അറുക്കുന്നത്. യെരുശലേമിൽ വച്ച് പെസഹാ ഭക്ഷിക്കണമെന്നുള്ളത് ഓരോ യഹൂദന്റെയും അഭിലാഷമായിരുന്നതിനാൽ ഈ പെരുന്നാളിന്റെ കാലത്ത് ലക്ഷകണക്കിനു യഹൂദന്മാർ യെരുശലേമിൽ എത്തുമായിരുന്നു. പ്രായപൂർത്തിയായ ഒരു യഹൂദ പുരുഷൻ പെസഹായ്ക്കു യെരുശലേമിൽ സംബന്ധിക്കുന്നത് ഒരു പുണ്യകർമ്മമായി കരുതിപോന്നു. യേശു തമ്പുരാന്റെ പരസ്യ ശുശ്രൂഷയിൽ മൂന്നു പ്രാവശ്യം പെസഹാ പെരുന്നാളിനെപ്പറ്റി പരാമർശമുണ്ട്. (യോഹ. 2:13, 6:4, 12:12).

ഇന്ന് ഏറ്റവും അധികം തകർന്നടിയുന്നത് കുടുംബബന്ധങ്ങളാണ്. വിവാഹമോചനം വർദ്ധിക്കുന്നു മാതാപിതാക്കളെ മക്കളും തിരിച്ചും അതിക്രൂരമായി വധിക്കുന്ന വാർത്തകൾ നാം അനുദിനം കേൾക്കുന്നു. മനുഷ്യനെപോലും കൊന്നു തിന്നുന്ന തരത്തിലേക്ക് നാം അധഃപതിച്ചിരിക്കുന്നു. ഒരുമിച്ച് പ്രാർത്ഥിക്കുകയും ഭക്ഷണം കഴിക്കുകയും സ്നേഹത്തോടും ബഹുമാനത്തോടും കൂടെ പെരുമാറാനും നാം മറന്നു കഴിഞ്ഞു. ഈ പെസഹാ പെരുന്നാൾ നമുക്ക് കൂട്ടായ്മയുടെ അനുഭവമായി മാറണം.

യേശുക്രിസ്തു ശിഷ്യന്മാരുമായി പെസഹ ആചരിച്ച സമയത്ത് വി. കുർബ്ബാന സ്ഥാപിച്ചു. (മർക്കോ. 14:12 25) കർത്താവിന്റെ അന്ത്യ അത്താഴം യഹൂദന്മാരുടെ പെസഹായുടെ തലേ ദിവസമായിരുന്നു എന്നാണ് യോഹന്നാന്റെ സുവിശേഷത്തിൽ നിന്നു മനസ്സിലാകുന്നത്. (യോഹ. 18:28,19:14) പെസഹായ്ക്കുള്ള കുഞ്ഞാടുകളെ അറുക്കുന്ന സമയത്തുതന്നെ ദൈവത്തിന്റെ കുഞ്ഞാടായ യേശുക്രിസ്തു ക്രൂശിക്കപ്പെടുന്നുവെന്നാണ് യോഹന്നാന്റെ ഭാഷ്യം. കർത്താവ് തിരുവത്താഴം ഭക്ഷിച്ചത് തലേ ദിവസമയിരുന്നെങ്കിലും അതു പെസഹാ ആയിട്ടാണ് കർത്താവ് കണക്കാക്കിയത് (ലൂക്കോ. 22:7). അങ്ങനെ ആ പെസഹാ പുതിയ വിമോചനത്തിന്റെ – (പാപത്തിൽ നിന്നും മരണത്തിൽ നിന്നുമുള്ള) ആഘോഷത്തെ കുറിക്കുന്നു. പഴയ വിമോചനത്തെ തുടർന്ന് സീനായ് മലയിൽ വച്ച് ഉടമ്പടി ഉണ്ടാക്കിയതുപോലെ ക്രിസ്തുവിന്റെ രക്തം മൂലമുള്ള വിമോചനവും പുതിയ ഉടമ്പടിയും പെസഹായിൽ വെളിപ്പെടുത്തുന്നു. (യിര 31:31).

നമ്മുടെ പെസഹാ കുഞ്ഞാടായ ക്രിസ്തുവിന്റെ വിലയേറിയ രക്തത്താൽ വിലക്കു വാങ്ങപ്പെട്ടവരാണ് നാം. പരിശുദ്ധനായ പത്രോസ് ശ്ലീഹ പറയുന്നു. "വ്യർത്ഥവും പിതൃപാരമ്പര്യവുമായുള്ള നിങ്ങളുടെ നടപ്പിൽ നിന്നു നിങ്ങളെ വീണ്ടെടുത്തിരിക്കുന്നതു പൊന്നു, വെള്ളി മുതലായ അഴിഞ്ഞു പോകുന്ന വസ്തുക്കളെ...... ക്രിസ്തു എന്ന നിർദോഷവും നിഷ്കളങ്കവുമായ കുഞ്ഞാടിന്റെ വിലയേറിയ രക്തം കൊണ്ടത്രേ എന്നു നിങ്ങൾ അറിയുന്നുവല്ലോ". (1 പത്രോ. 1:18,19) വിലയേറിയ രക്തം കൊണ്ട് വാങ്ങിയതാകയാൽ നാം വിലയുള്ളവരാണ്. ആയതുകൊണ്ട് വിലകുറഞ്ഞതിനു വേണ്ടി ഈ ജീവിതം നശിപ്പിക്കരുത്. കർത്താവിന്റെ ഈ ജീവിതം നശിപ്പിക്കരുത്. കർത്താവിന്റെ തിരുശരീരരക്തങ്ങൾ അനുഭവിച്ചുകൊണ്ട് വിശുദ്ധിയെ നിലനിർത്താൻ ശ്രമിക്കണം. നിത്യജീവന്റെ ഔഷധമായി തന്റെ തിരുശരീര രക്തങ്ങളെ വിഭജിച്ച് നൽകിയ പെസഹാ പെരുന്നാളിനെ ഒരുക്കത്തോടെ സ്വീകരിപ്പാൻ നമുക്ക് സാധിക്കണം. പിതാക്കന്മാരുടെ ജീവിതത്തോട് താദാത്മ്യപ്പെടുവാനും പാപത്തിൽ നിന്നും പിശാചിൽ നിന്നും ഉള്ള കടന്നുപോക്കായും ഈ പെരുന്നാൾ തീരട്ടെ.

○

# കുരിശ് തളിർക്കുന്ന കാലം

ഡോ. എബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ

ഒരിക്കൽ ബാംഗ്ലൂർ എയർപോർട്ടിൽ വച്ച് കാതിൽ കുരിശു തൂക്കി ഒരു ചെറുപ്പക്കാരൻ തൊട്ടടുത്ത സീറ്റിൽ വന്നിരുന്നു. ഞാൻ ചോദിച്ചു 'ഇത് എന്താണ് കാതിൽ കുരിശ് തൂക്കിയിരിക്കുന്നത്?' അവൻ പറഞ്ഞു "ഇതിപ്പൊഴൊരു ഫാഷൻ (പരിഷ്കാരം) ആണ്". ഞാൻ തിരികെ ചോദിച്ചു "പരിഷ്കാരത്തേക്കാൾ കുരിശ് ഒരു passion (ശക്തമായ വികാരം) ആകേണ്ടതല്ലേ? ആകേണ്ടതാണെന്ന് അവൻ സമ്മതിച്ചു. വലിയവെള്ളിയാഴ്ച സ്ലീബാവന്ദനവ് നടത്തുമ്പോഴും പീഡാനുഭവ ആഴ്ചയിലെ ശുശ്രൂഷകളിൽ സംബന്ധിക്കുമ്പോവും നമുക്ക് കുരിശ് ഒരു passion ആകുന്നുണ്ടോ? സ്നേഹം, വെറുമയാക്കൽ, ജീവത്യാഗം, രക്ഷ തുടങ്ങിയവയുടെ കൊമ്പായ കുരിശ് നമ്മുടെ ഉള്ളിൽ ഒരു വികാരമായി മാറിയിട്ടുണ്ടോ? പീഡാനുഭവ ആഴ്ചയിലെ ശുശ്രൂഷകളിൽ സംബന്ധിക്കുമ്പോഴും വല്ലപ്പോഴും സംഭവിക്കുന്ന ഒരു വൈകാരികതയ്ക്കപ്പുറത്തേക്ക് കുരിശു നമുക്കു അനുഭവങ്ങൾ നൽകേണ്ടതല്ലേ?

**കുരിശ് ആയുധമാണ്**

ആരാധനാക്രമങ്ങളിൽ, സാത്താനെന്ന ശത്രുവിനെതിരെ പോരാടുവാനുള്ള ആയുധമായാണ് കുരിശിനെ ധ്യാനിക്കുക. എന്നാൽ ചരിത്രത്തിന്റെ ഇടനാഴികളിൽ ആയുധമെന്ന വാക്കിനെ നാം ദുർവ്യാഖ്യാനം ചെയ്ത് 'കുരിശുയുദ്ധവും' 'കുരിശുകൃഷിയും' ഒക്കെയാക്കി മാറ്റിയിട്ടുണ്ട്. വകവരുത്തുവാനും വെട്ടിപ്പിടിക്കുവാനും അതിർത്തികൾ സംരക്ഷിക്കുവാനുമൊക്കെയായി നാം കുരിശിനെ ദുരുപയോഗം ചെയ്തിട്ടുണ്ട്. മറുവശത്ത് ശൂന്യമാക്കപ്പെടലിന്റെ പ്രതീകത്തെ പ്രതാപത്തിന്റെയും അധികാരത്തിന്റെയും അവകാശത്തിന്റെയും ആടയാഭരണങ്ങൾ ചാർത്തി മഹത്വവൽക്കരിച്ചിരിക്കുന്നു. നാലാം നൂറ്റാണ്ടിൽ റോമൻ ചക്രവർത്തിയായ കുസ്തന്തീനോസും അദ്ദേഹത്തിന്റെ ഭരണപ്രദേശങ്ങളും ക്രിസ്തുമതം സ്വീകരിച്ചപ്പോൾ മുതലാണ് തടിക്കുരിശുകൾ സ്വർണ്ണക്കുരിശുകളും വെള്ളിക്കുരിശുകളുമായതും പരിഷ്കാരത്തിന്റെ ഭാഗമായതും. ഇരുപത്തിയൊന്നാം നൂറ്റാണ്ടായപ്പോഴേക്കും കുരിശ് പ്രതാപത്തിന്റേതാണെന്ന ചിന്താഗതി അങ്ങേയറ്റം പറ്റി നിൽക്കുകയാണ്. നടവഴികളിൽ സംഭവിച്ചില്ല, ഇനി യും സംഭവിക്കാനിരിക്കുന്ന ദുരന്തങ്ങളെ തിരിച്ചറിയുവാനും പിന്തിരിഞ്ഞ് നടന്ന് കാൽവറിക്കുരിശിന്റെ ചുവട്ടിലെത്തി യഥാർത്ഥ കുരിശിന്റെ ധ്യാനത്തിലേക്ക് നയിക്കുവാനും ഇടയാകട്ടെ. ഉറവിടത്തിലേക്കുള്ള ഒരു മടക്കയാത്രയുടെ ആരംഭമാകട്ടെ ഈ വർഷത്തെ നമ്മുടെ പീഡാനുഭവ ശുശ്രൂഷകൾ.

**യേശുവിന്റെ പിന്നാലെ പോകുവാൻ ഇച്ഛിച്ചാൽ തന്നെത്താൻ ത്യജിച്ച് തന്റെ കുരിശെടുത്ത് അവന്റെ പിന്നാലെ പോകണം. കുരിശെടുത്തു നടന്നവനെയും ക്രൂശിൽ തൂങ്ങി മരിച്ചവനെയും ഓർക്കുന്ന ദിനങ്ങൾ ഓർമ്മപ്പെടുത്തലിന്റെ ദിനങ്ങൾ കൂടിയാണ്.**



**കുരിശ് രക്ഷയുടെ അടയാളം**

ക്രിസ്തുവാണ് രക്ഷ. കുരിശ് രക്ഷകനെ പ്രതിനിധീകരിക്കുന്നു. കുരിശുവരക്കുമ്പോഴും കുരിശു ധരിക്കുമ്പോഴും അത് രക്ഷകനായ ക്രിസ്തുവും നാമുമായി ഉണ്ടാകുന്ന ആഴമായ ബന്ധത്തിന്റെ മുഖാന്തിരമാവുകയാണ്. നാം രക്ഷാകരയാത്രികരാണ് എന്ന ബോദ്ധ്യത്തിലേക്കാണ് കുരിശ് നമ്മെ നയിക്കേണ്ടത്. വി. മാമോദീസായിൽ ആരംഭിച്ച് ക്രിസ്തു എന്ന തലയോളം വളരുന്ന ആത്മീക യാത്രികരുടെ അടയാളമാണ് കുരിശ്. ഈ തീർത്ഥാടനത്തിൽ നിന്ന് വഴിമാറാതെയും വഴിപിഴക്കാതെയും നമ്മെ സംരക്ഷിച്ചുനിർത്തുവാൻ കുരിശ് അടയാളമായി വച്ചിരിക്കുന്നു. പിതാവാം ദൈവവുമായി മനുഷ്യകുലത്തിനുണ്ടായ അകൽച്ചയെ ഇല്ലാതാക്കി, വേർപാടിന്റെ നടുച്ചുവർ ഇടിച്ചു കളഞ്ഞത് കുരിശ് മുഖാന്തിരമാണ്. അനുരഞ്ജനത്തിന്റെ ബലിപീഠമായി കുരിശു പരിണമിച്ചു. അതിൽ ക്രിസ്തു ബലിയായിത്തീർന്നു. ദൈവത്തിന് ഈ കുരിശ് ഒഴിവാക്കി രക്ഷയുടെ മാർഗ്ഗം തെളിയിക്കാമായിരുന്നില്ലേ? ദൈവം തന്നെ നിശ്ചയിച്ച് മനുഷ്യ കുലത്തിനു നൽകിയ പാപപരിഹാരമാർഗ്ഗത്തിൽ ബലി ഒഴിവാക്കാനാവാത്ത ഒന്നായിരുന്നു. ദൈവം നിശ്ചയിച്ചതിൽ നിന്ന് ദൈവം പിന്തിരിയാതെ, ദൈവപുത്രനെത്തന്നെ ബലിയായി നൽകി തന്റെ നിയമനത്തെ പാലിക്കുകയാണ് ചെയ്തത്. ഈ മഹാത്യാഗത്തിന്റെ ഓർമ്മ കുരിശിലൂടെ നിലനിൽക്കുകയാണ്. ഈ ബലിദാനത്തിന്റെ ധ്യാനം നഷ്ടമാകുന്നിടത്ത് കുരിശിന്റെ Passion നഷ്ടമാകും.

**കുരിശ് സ്വാതന്ത്ര്യത്തിന്റെ അടയാളമാണ്.**

വളരെയധികം വ്യാഖ്യാനങ്ങൾ നൽകപ്പെടുന്ന ഒരു വാക്കാണ് സ്വാതന്ത്ര്യം. ഒരാൾക്ക് അയാളുടെ ശരികളിലൂടെ സഞ്ചരിക്കുന്നതിനുള്ള അവകാശത്തെയാണ് സ്വാതന്ത്ര്യം എന്ന് ആധുനിക കാലം നിർവ്വചിക്കുന്നു. എന്നാൽ കുരിശ് ഒരിക്കലും സ്വതന്ത്രവിഹാരത്തിന്റെ സ്വാതന്ത്ര്യമല്ല അനുവദിക്കുന്നത്. അങ്ങനെയുള്ള സഞ്ചാരങ്ങൾ മറ്റു പല അടിമത്തത്തിലേക്കും നയിക്കപ്പെടും. കുരിശു നൽകുന്ന സ്വാതന്ത്ര്യം തിരികെ സഞ്ചരിക്കുവാനുള്ള സ്വാതന്ത്ര്യമാണ്. പാപത്തിനു മുമ്പുള്ള ഏദനിലെ ഉറവിടത്തിലേക്കുള്ള മടക്കയാത്ര. അവിടെ മനുഷ്യർ സ്വതന്ത്രരായിരുന്നു. എന്നാൽ ദൈവസാന്നിധ്യത്തിലുള്ള, ദൈവസാമീപ്യമുള്ള ഇവിടെ മനുഷ്യർ സ്വതന്ത്രരായിരുന്നു. ദൈവസാമീപ്യ മുള്ള ഒരു സ്വാതന്ത്ര്യം. അവിടെ അവർക്ക് ഒരു ദുഷ്കൃത്യവും കൂടാതെ അനുഭവിക്കുവാൻ കഴിഞ്ഞ സ്വാതന്ത്ര്യമുണ്ടായിരുന്നു. അതിന് പ്രധാന കാരണം അവർ അനുഭവിച്ച ദൈവസംസർഗ്ഗമാണ്. നഷ്ടമായ ദൈവസംസർഗ്ഗവും അതിലൂടെ ലഭ്യമായിരുന്ന സ്വാതന്ത്ര്യവും വീണ്ടെടുത്തു തന്നത് കുരിശിലെ യാഗത്താലാണ്. അബ്ബാ പിതാവെ എന്ന് വിളിക്കാവുന്ന പുത്രത്വത്തിന്റെ ആത്മാവിലേക്കുള്ള പ്രയാണം കുരിശിലൂടെ വീണ്ടും ലഭ്യമായി. അതിനാൽത്തന്നെ കുരിശുവരയ്ക്കുന്നവരും കുരിശു ധരിക്കുന്നവരും ആ സ്വാതന്ത്ര്യത്തിന്റെ ഉടമ്പടി സ്വീകരിച്ചവരാണ്. ശരിക്കും ആ സ്വാതന്ത്ര്യത്തിന്റെ അടയാളമാണ് കുരിശ്. ഇനി പാപത്തിന്റെ അടിമത്തത്തിന് വിധേയമാകാതെ, ക്രിസ്തുവിലൂടെ ലഭ്യമായ സ്വാതന്ത്ര്യത്തിന്റെ മധുനുകരുന്ന വരുടെ അടയാളമാണ് കുരിശ്. പഴയ മനുഷ്യനെ ഉരിഞ്ഞ് പുതിയ മനുഷ്യനെ ധരിച്ചവരുടെ മുദ്രയാണ് കുരിശ്.

**കുരിശ് ജീവവൃക്ഷമാണ്**

ഏദനിൽ നട്ടിരുന്നതും പാപവീഴ്ചയ്ക്കുശേഷം മാലാഖമാർ കാവൽ ചെയ്യപ്പെട്ടിരുന്നതുമായ ജീവവൃക്ഷം ക്രിസ്തുവിന്റെയും കുരിശിന്റെയും സാദൃശ്യമാണ്. മനുഷ്യൻ തിരിച്ചറിവന്റെ വൃക്ഷഫലം തിന്നതിനാൽ പാപത്തിലായി. ഇനി അവർ കൈ നീട്ടി ജീവവൃക്ഷത്തിന്റെ ഫലം പറിച്ചു ഭക്ഷിച്ചാൽ പാപത്തിൽത്തന്നെ ജീവിക്കും എന്നതിനാലാണ് ഏദനിൽ നിന്ന് മനുഷ്യനെ പുറത്താക്കി ജീവവൃക്ഷത്തിന് മലാഖമാരെ കാവൽ നിർത്തിയത്. എന്നാൽ ക്രിസ്തു, ജീവന്റെ ഫലങ്ങളെ വിതരണം ചെയ്യുവാനായി ഗോഗുൽത്താ മലമുകളിൽ മുളച്ചുപൊങ്ങിയ ജീവവൃക്ഷമായി മാറി. അങ്ങനെയെങ്കിൽ ആ വൃക്ഷത്തിന്റെ ഫലം ജീവൻ നൽകുന്നതാണ്. തന്റെ ശരീരവും രക്തവും ആണ് ജീവൻ നൽകുന്ന ഫലങ്ങളായി ക്രിസ്തു നമുക്ക് നൽകിയത്. ഇവിടെ ആ ഫലം അനുഭവിക്കുന്നവർ പാപത്തോടുകൂടി അനുഭവിച്ചാൽ ഏദനിൽ സംഭവിക്കാമായിരുന്ന അപകടം (പാപത്തിൽ ജീവിക്കുന്ന) സംഭവിക്കാം. വി. മാമോദീസാ നൽകി, വി. കുർബ്ബാന നൽകുമ്പോൾ സഭ പ്രാർത്ഥിക്കുന്ന "പറുദീസയിലാദാം രുചി നോ ക്കാത്ത ഫലം സാമോദം നൽകുന്നു". വി. മാമോദീസായിലൂടെ ലഭ്യമായ പാപമോചനം ജീവവൃക്ഷത്തിന്റെ ഫലം അനുഭവിക്കു വാൻ യോഗ്യത നൽകുന്നു. പെസഹാ പെരുന്നാളിലെ വി. കുർബ്ബാന സ്ഥാപനവും കാൽവറിയിലെ യാഗവും ഒക്കെയാണ് നിത്യജീവന് ആധാരം. കാൽവറിയിലെ കുരിശ് ജീവവൃക്ഷമായി മാറി. ഏദനിലെ ജീവവൃക്ഷത്തിന്റെ തടിതന്നെയായിരുന്നു ക്രിസ്തുവിന്റെ കുരിശു നി ർമ്മിക്കുവാൻ ഉപയോഗിച്ചത് എന്ന ധ്യാനവും ഇതോടൊപ്പം ചേർത്തുവയ്ക്കാവുന്നതാണ്. കുരിശുവരക്കുകയും കുരിശു വഹിക്കുകയും ചെയ്യുമ്പോൾ നമുക്ക് ലഭ്യമായ നിത്യജീവൻ നാം ധ്യാനിക്കുകയാണ്.

**കുരിശ് സമാധാനത്തിന്റെ അടയാളമാണ്**

പിതാവാം ദൈവവും മനുഷ്യവർഗ്ഗവും തമ്മിൽ ഉണ്ടായ അകൽച്ചയും അതുമൂലം ഭൂമിയും സ്വർഗ്ഗവും തമ്മിലുണ്ടായ അകൽച്ചയും ഇല്ലാതാക്കി സമാധാനം സ്ഥാപിച്ചത് കുരിശിലാണ്. ആദാമിന്റെ വീഴ്ചയെ തുടർന്ന് പൂട്ടപ്പെട്ടതായ വാതിൽ തുറക്കുവാൻ കുരിശാകുന്ന താക്കോലാണ് ഉപയോഗിച്ചത്. കുരിശ് മനുഷ്യസ്വഭാവത്തെ പരിവർത്തനപ്പെടുത്തി അനശ്വര ജീവിതത്തിന് നമ്മെ പ്രേരിപ്പിച്ചു. അങ്ങനെ ദൈവത്തെ അനുരഞ്ജിപ്പിച്ച് സമാധാനം പുനഃസ്ഥാപിക്കുവാൻ തക്കവിധം മനുഷ്യകുലത്തിന്റെ ഔന്നത്യത്തിലേക്കുള്ള പ്രവേശനം സാദ്ധ്യമാക്കിയത് കുരിശാണ്. അങ്ങനെയെങ്കിൽ, മനുഷ്യർ സഹജീവികളുമായി സമാധാനപ്പെടണമെങ്കിൽ ഒരു സ്വഭാവ പരിവർത്തനം ഉണ്ടാകേണ്ടിയിരിക്കുന്നു. മറ്റുള്ളവരുടെ സ്വഭാവത്തെ പരിവർത്തനപ്പെടുത്തുവാനും അതിലൂടെ സമാധാനം അനുഭവിക്കുവാനുമുള്ള ശ്രമങ്ങളാണ് മിക്കപ്പോഴും നടക്കുന്നത്. അത് അസമാധാനത്തിലേക്കും സംഘർഷത്തിലേക്കും നയിക്കപ്പെടും. എന്നാൽ ഒരാൾ തന്റെ തന്നെ സ്വഭാവത്തെ രൂപപ്പെടുത്തിയാൽ സംഘർഷം കുറയുകയും സമാധാനം കൈവരിക്കുകയും ചെയ്യാം. ഒരാൾ തന്നെത്തന്നെമാറ്റത്തിനു വിധേയപ്പെടുത്തുന്നതിനെ, പ്രത്യേകാൽ സമാധാന സ്ഥാപനത്തിനായി പരിവർത്തിപ്പിക്കുന്നതിനെ നമുക്ക് sacrifice (ബലി) എന്ന് വിശേഷിപ്പിക്കാം. കുരിശിലെ യാഗം, മനുഷ്യ കുലത്തിന്റെ പാപാവസ്ഥ വിട്ട് സ്വർഗ്ഗാവസ്ഥ പ്രാപിക്കുവാൻ തക്കവിധം മനുഷ്യസ്വഭാവത്തെ ഭേദപ്പെടുത്തി. കുരിശ് ധരിക്കുമ്പോഴും കുരിശ് ധരിക്കുമ്പോഴും ഒരാൾക്ക് സ്വഭാവ രൂപീകരണം സംഭവിക്കണം. അത് സമാധാന വേഴ്ചയ്ക്ക് ഉതകുന്നവിധമുള്ള രൂപാന്തരത്തിലേക്ക് പ്രേരണ നൽകേണ്ടതാണ്.

ഒരുവൻ/ഒരുവൾ യേശുവിന്റെ പിന്നാലെ പോകുവാൻ ഇച്ഛിച്ചാൽ തന്നെത്താൻ ത്യജിച്ച് തന്റെ കുരിശെടുത്ത് അവന്റെ പിന്നാലെ പോകണം. കുരിശെടുത്തു നടന്നവനെയും ക്രൂശിൽ തൂങ്ങി മരിച്ചവനെയും ഓർക്കുന്ന ദിനങ്ങൾ ഓർമ്മപ്പെടുത്തലിന്റെ ദിനങ്ങൾ കൂടിയാണ്. അവൻ ക്രൂശുവഹിച്ചതും ക്രൂശിൽ മരിച്ചതും എന്റെയും ലോകത്തിന്റെയും പാപപരിഹാരയാഗമായാണ് എന്നും അവന്റെ കഷ്ടാനുഭവത്തോട് താദാത്മ്യപ്പെടുവാൻ ഞാനും കുരിശു വഹിച്ച് യാത്രചെയ്യണമെന്നും ഞാൻ തന്നെ സ്വീകാര്യബലിയായി മാറണമെന്നുമുള്ള ഓർമ്മപ്പെടുത്തൽ. ഓർമ്മ ആചരിക്കൽ കുറെക്കൂടി എളുപ്പമുള്ളതാണ്, പ്രത്യേകിച്ചും ആധുനിക സമാജിവതത്തിൽ അതും വലിയ ആർഭാടമാണ്. എന്നാൽ ക്രൂശെടുത്ത് പിന്നാലെ പോകുകയും മറ്റുള്ളവർക്കുവേണ്ടി മുറിക്കപ്പെടുകയും ചെയ്യുവാൻ ഇനിയും നാം ഏറെ മാറേണ്ടിയിരിക്കുന്നു. കുറ്റക്കാരെ ശിക്ഷിക്കുവാൻ പ്രാചീന കാലങ്ങളിൽ റോമാക്കാർ ഉപയോഗിച്ചിരുന്ന കഴുമരം, യേശുക്രിസ്തുവിന്റെ മരണത്തോടെ രക്ഷയുടെ കൊമ്പായി മാറിയെങ്കിൽ അവനെ അനുഗമിക്കുന്നവർ ക്രൂശായി പുഷ്പിച്ച് നിൽക്കുന്ന വൃക്ഷങ്ങളായി മാറട്ടെ. ആ വൃക്ഷത്തണലിൽ ചിലർക്കെങ്കിലും വിശ്രമാവസരം ഉണ്ടാകട്ടെ. കാൽവറിയിലേക്ക് തന്നെ അനുഗമിച്ച സ്ത്രീകളോട് കർത്താവു പറഞ്ഞു "എന്നെപ്പറ്റി കരയേണ്ട". "നിങ്ങളേയും നിങ്ങളുടെ മക്കളെയും പ്രതി കരയുവിൻ". ഈ വർഷത്തെ കഷ്ടാനുഭവ ആഴ്ച ശുശ്രൂഷകൾ അവനെപ്പറ്റി കരയുവാൻ അല്ല, നമ്മെപ്പറ്റി കരയുവാൻ അവസരമാകട്ടെ. അവന്റെ പിന്നാലെ കുരിശുമായി പോകുവാൻ കഴിയുന്നില്ലെന്നും മറ്റുള്ളവർക്കുവേണ്ടി അല്പം പോലും മുറിക്കപ്പെടുവാൻ കഴിയുന്നില്ലെന്നും ഓർത്ത് കരയുവാനുള്ള അവസരം.

ഫാ. നോബിൻ ഫിലിപ്പ്

# ദുഃഖശനി

**Now there was a garden in the place where He was Crucified
and in the garden there was a new tomb
in which no one had ever been laid.
(St John 19:41)**

വി. കഷ്ടാനുഭവ ആഴ്ച്ചയിലെ വിലാപത്തിന്റെ ശബ്ദം അലതല്ലുന്ന ഒരു ദിവസമായിട്ടല്ല ദുഃഖശനി ആചരണം. വിലാപത്തിന്റെയും ദുഃഖത്തിന്റെയും താഴ്‌വരയിലും പ്രത്യാശയുടെ പൊൻകിരണങ്ങൾ ഉദിക്കുന്ന മനോഹരമായ ദിനം. മരണം ഒരു മതിലാണെന്നും എല്ലാം അവിടംകൊണ്ടവസാനിക്കുന്നു എന്നും പിന്നീടാർക്കും കൂട്ട് ചേരാൻ പറ്റാത്ത അന്ധകാരഭൂമിയാണതെന്നും ലോകം പഠിപ്പിക്കുമ്പോൾ, ഇവിടെ ഇതാ മരണം ഒരു വാതിലാണെന്നും അവിടെ കൂട്ട് പോരുന്ന, തേടി ഇറങ്ങി വരുന്ന ഒരു ഇടയനുണ്ടെന്ന് എല്ലാവരെയും ധൈര്യപ്പെടുത്തുന്ന ഒരു ദിനം. ദുഃഖശനിയാഴ്ച സൂത്താറയി ൽ ഒരു പ്രാർത്ഥന ഉണ്ട്.

"ഈ രാത്രിയിൽ ജീവനുള്ളവൻ മരിച്ചവരുടെ പാതാളത്തിൽ വസിച്ചു. അവരുടെ മുഖങ്ങളിൽ നിന്ന് ആവരണം നീക്കി അവരുടെ ആത്മാക്കൾ പ്രകാശിച്ചു. തന്റെ കിരണങ്ങൾ അവരുടെമേൽ ശോഭിക്കുകയും അവരുടെ കബറുകളിൽ പുനരുത്ഥാനം വർഷിക്കുകയും ചെയ്തു. അവർ തനിക്കു സ്തുതി പാടി".

ലാസറിന്റെ കല്ലറക്കരികിൽ യേശുതമ്പുരാൻ തന്റെ മാനുഷിക ബലഹീനത നിമിത്തമല്ല കണ്ണുനീർ വാർത്തത്. മറിച്ച് പാപം മൂലം ഉണ്ടായ മനുഷ്യന്റെ ദ്രവത്വത്തെ ഓർത്തിട്ടാണ് എന്നാൽ തന്റെ മരണം മുഖാന്തിരം മരണത്തെ കൊന്ന യേശുതമ്പുരാൻ നമ്മുടെ എല്ലാ ഭയത്തേയും ദുരീകരിച്ച് നമ്മെ ധൈര്യപ്പെടുത്തി. അന്നേ ദിവസത്തെ ഏവൻഗേലിയോൻ ഭാഗവും അർത്ഥഗർഭമായ ആശയത്തെ സംവേദിക്കുന്നു വി.മത്തായി 27:57 മുതലുള്ള വാക്യങ്ങൾ. കർത്താവിന്റെ ശരീരം അടക്കം ചെയ്യുവാൻ അനുവാദം ചോദിച്ച അരിമഥ്യക്കാരനായ യൗസേഫ്. അവൻ തന്റെ അധികാരം കൊണ്ടോ, ധനം കൊണ്ടോ, ബലം കൊണ്ടോ അല്ല ശ്രദ്ധ ആകർഷിക്കുന്നത് മറിച്ച് അവൻ തനിക്കായി ഒരു കല്ലറ കരുതി വച്ചിരിന്നു. അതിനരികെ ഒരു തോട്ടവും. അവിടെ ആദ്യം ക്രിസ്തുവിന് പ്രവേശനം സാധ്യമാക്കി. മരണബോധമെന്നതിനേക്കാൾ ഒരുവന്റെ ജീവിതത്തെ ശുദ്ധീകരിക്കുക എന്നതാണ് പ്രധാനം. അത് ഒരാളെ ദിനംപ്രതി വിശുദ്ധിയിൽ വളരുവാൻ സഹായിക്കുന്നു





# ഉയിർത്തെഴുന്നേൽപ്പ് ജീവന്റെ ആഘോഷം

ഫാ. എബ്രഹാം കാരാമേൽ

പരി. സഭ വലിയനോമ്പിന്റെ ദിനങ്ങളിലൂടെ കടന്നുപോകുന്ന ദിനങ്ങളാണ് ഇത്. ഈ നോമ്പ് അവസാനിക്കുന്നത് യേശുക്രിസ്തുവിന്റെ ഉയിർപ്പ് പെരുന്നാളോടെയാണ്. നൂറ്റാണ്ടുകളായി ആചരിച്ചുവരുന്ന ഈ പെരുന്നാൾ സഭയുടെ പുനർസമർപ്പണവും നവീകരണവുമാണ് ലക്ഷ്യമാക്കുന്നത്. സാർവ്വത്രികമായി തന്നെ ഈ പെരുന്നാൾ ക്രൈസ്തവ ലോകത്ത് ആചരിച്ചിരുന്നുവെങ്കിലും ആദ്യകാലങ്ങളിൽ നോമ്പും അതിന്റെ ദൈർഘ്യവും വിവിധസ്ഥലങ്ങളിൽ വ്യത്യസ്തമായിരുന്നു. സഭയുടെ അടിസ്ഥാനവിളിയും നിയോഗവും ക്രിസ്തുവിന്റെ ഉയിർപ്പിന് സാക്ഷിയും പ്രഘോഷകരും ആവുക എന്നതാണ്. അതായത് സഭ ഉത്ഥാനസമൂഹമാണ് (Easter community). ഉത്ഥിതനായ ക്രിസ്തുവിനെ ലോകം ദർശിക്കുന്നത് സഭയിലൂടെയാണ് എന്നതാണ് വാസ്തവം.

യേശുവിന്റെ ഉയിർപ്പുമായി ബന്ധപ്പെട്ടാണ് സഭ രൂപം പ്രാപിക്കുന്നത്. ഉയർത്തെഴുന്നേറ്റു എന്ന ചരിത്രസ്മരണ മാത്രമല്ല സഭ അതിന്റെ ജീവിതത്തിലും ആരാധനയിലും പ്രഘോഷിക്കുന്നത്. മറിച്ച് സഭ അതിന്റെ വർത്തമാനകാല ജീവിതത്തിൽ നിരന്തരം അനുഭവിക്കുകയാണ്. ഉയിർത്തെഴുന്നേൽപ്പിലേക്ക് സമസ്ത സൃഷ്ടിയെയും ക്ഷണിക്കുക വഴി സഭ അതിന്റെ ദൗത്യം നിരന്തരം പൂർത്തിയാക്കുകയും ചെയ്യുന്നു. ക്രിസ്താനുഭവം വിശ്വാസിയെ സംബന്ധിച്ച് ഓർമ്മകളിലേക്കുള്ള മടക്കം അല്ല അനുദിനജീവിതത്തിൽ ക്രിസ്തുവിനെപ്പോലെ ആയിത്തീരാനുള്ള പരിശ്രമമാണ് ഈയൊരു അനുഭവം നിരന്തരം സഭ അനുഭവിക്കുന്നത് ആരാധനയിലൂടെയാണ്. സഭയുടെ ആരാധനാക്രമം വികാസം പ്രാപിച്ചപ്പോൾ ഞായറാഴ്ചതോറും കർത്താവിന്റെ പുനരുത്ഥാനദിനാഘോഷമായി പരിഗണിക്കപ്പെട്ടത് ഈയൊരു പശ്ചാത്തലത്തിലാണ്.

സഭാ ചരിത്രത്തിൽ ഉയിർപ്പിന്റെ അർത്ഥതലങ്ങളെ വ്യാഖ്യാനിക്കുമ്പോൾ വിശദീകരണത്തിനായി വേദശാസ്ത്രത്തിന്റെ പല പ്രതീകാത്മക സൂചനകളെയും പരിഗണിക്കാറുണ്ട് എന്നാൽ ഇതിൽ നിന്നും വ്യത്യസ്തമായും ഉയിർപ്പുപെരുന്നാളിന്റെ അർത്ഥം നാം ജീവിക്കുന്ന സാഹചര്യത്തിൽ കണ്ടെത്താനാണ് ഇന്ന് ശ്രമിക്കേണ്ടത്. ക്രിസ്തീയ വിശ്വാസത്തിന്റെ ആധികാരികതയുടെ സാക്ഷ്യമാണ് ഉയിർപ്പ് എന്നതാണ് ചരിത്രവസ്തുത (1. കൊരി. 15:14). എന്നാൽ ചില വേദശാസ്ത്ര വിചിന്തനങ്ങൾ ക്രിസ്തുവിന്റെ ഉയിർപ്പിന്റെ ധാർമ്മിക അർത്ഥവും മാതൃകയും കണ്ടെത്താൻ മാത്രമാണ് ശ്രമിക്കുന്നത്. അവരെ സംബന്ധിച്ച് ഉയർപ്പിന്റെ ചരിത്രപരതയും വിശ്വസ്തതയുമായിരുന്നില്ല പ്രധാനം. ഈയൊരു സമീപനം ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാനമാണ് ചോദ്യം ചെയ്യുന്നത്. വസ്തു

ശേഷം പേജ് 34-ൽ



# വിശുദ്ധ കുമ്പസാരം

## അനുരഞ്ജനത്തിലേക്കുള്ള മാർഗ്ഗം

| മെർലിൻ റ്റി. മാത്യു, പുത്തൻകാവ്

ലോകത്തിൽ നിരപ്പിന്റെ സുവിശേഷം അഥവാ അനുരഞ്ജനത്തിന്റെ സുവാർത്ത ഘോഷിക്കലാണ് സഭയുടെയും വിശ്വാസികളുടെയും ദൗത്യം. വി. പൗലോസ് തന്റെ സഭാ ശുശ്രൂഷയെ വിശേഷിപ്പിച്ചത് രമ്യതയുടെ ശുശ്രൂഷ എന്നാണ്. (2 കൊരി. 5:18-19) ഈ രമ്യതയുടെ ശുശ്രൂഷ ഇന്ന് കൗദാശികമായി നടക്കുന്നത് പരിശുദ്ധ സഭയിലെ വിശുദ്ധ കുമ്പസാരത്തിലൂടെയാണ്. വിശുദ്ധ കുമ്പസാരത്തെക്കുറിച്ച് വികലമായ ധാരണകൾ വളർന്നുവരുന്നുണ്ടോ എന്നുപോലും സംശയിക്കേണ്ടിയിരിക്കുന്നു. വിശുദ്ധ കുമ്പസാരത്തെ കേവലം സ്വകാര്യ ഭക്തിയുടെ വിഷയവും വേഷവും മാത്രമായി ലഘൂകരിച്ച് കാണുന്ന അവസ്ഥയും നിലവിലുണ്ട്. ഇവിടെയാണ് കുമ്പസാരം എന്ന കൂദാശ ആഴമാർന്ന അനുതാപത്തിന്റെയും നിരപ്പിന്റെയും അനുഭവത്തിലേക്കുള്ള മാർഗ്ഗമാണെന്ന് സമർത്ഥിക്കേണ്ടത്.

### വിശുദ്ധ കുമ്പസാരം സഭാത്മകം

സത്യാനുതാപത്തിന് വ്യക്തിപരവും സാമൂഹികവുമായ അർത്ഥതലങ്ങളുണ്ട്. അതായത് നാം വസിക്കുന്ന ഇടങ്ങളിലും അനുരഞ്ജനം സാധിക്കേണ്ടതുണ്ട്. വിശുദ്ധ കുമ്പസാരം തികച്ചും സ്വകാര്യമായ ഒരു കർമ്മമല്ല. അതിന് സഭാത്മകമായ, സാമൂഹികമായ ഫലങ്ങൾ ഉണ്ടായേ തീരൂ. ഒരുവന്റെ മാനസാന്തരം വ്യക്തിപരമായി മാത്രം അവസാനിക്കുന്നില്ല. പിന്നെയോ അവനോട് ബന്ധപ്പെട്ട മറ്റുള്ളവരുടെ ജീവിതത്തിലും അതിന്റെ പ്രതിഫലനങ്ങൾ ഉണ്ടാവണം

വിശുദ്ധ കുമ്പസാരം സഭാപരമായ ഒരു കർമ്മമാണ്. അതായത് കുമ്പസാരിക്കുന്ന അനുതാപിയുടെ സ്വകാര്യമായ മാനാസാന്തരം മാത്രമല്ല ഇവിടെ വിഷയം. കാരണം സഭ തന്നെ അനുതപിക്കുന്ന ഒരു സമൂഹമാണ്. തങ്ങൾ ഭരമേറ്റിരിക്കുന്നത് രമ്യതയുടെ സുവിശേഷം ആണെന്ന് വിശുദ്ധ പൗലോസ് ഏറ്റു പറയുന്നുണ്ട്. (2 കൊരിന്ത്യർ 5:18-20) "അതിനൊക്കെയും ദൈവം കാരണഭൂതൻ. അവൻ നമ്മെ ക്രിസ്തുമൂലം തന്നോട് നിരപ്പിച്ചു. നിരപ്പിന്റെ ശുശ്രൂഷ ഞങ്ങൾക്ക് തന്നിരിക്കുന്നു. ദൈവം ലോകത്തിനു ലംഘനങ്ങളെ കണക്കിടാതെ ലോകത്തെ ക്രിസ്തുവിൽ തന്നോട് നിരപ്പിച്ചു പോന്നു. ഈ നിരപ്പിന്റെ വചനം ഞങ്ങളുടെ പക്കൽ ഭരമേൽപിച്ചുമിരിക്കുന്നു" ഒരാളും നഷ്ടപ്പെടരുത് എന്ന യേശുവിന്റെ മനസ്സിനോട് വിശ്വസ്തത പുലർത്തുന്ന നിലപാടാണ് വി. പൗലോസ് എടുത്തത്. പാപിയെ തള്ളുക എന്നതിനെക്കാൾ അവന്റെ മാനസാന്തരം ആയിരുന്നു ലക്ഷ്യം. (1 കൊരിന്ത്യർ 9:19-22). സഭയ്ക്ക് അനുതാപവും മാനസാന്തരവും വേണമെന്നത് സഭാപിതാക്കന്മാരുടെ കാലംമുതലുള്ള ധാരണയായിരുന്നു. സഭയിലൂടെ നടക്കുന്ന ഓരോ സത്യകുമ്പസാരത്തിലൂടെയും സഭ നവീകരിക്കപ്പെടുന്നു. ആയതിനാൽ വിശുദ്ധ കുമ്പസാരം കേവലം ക്രിയപോക്കലായി, കർമ്മങ്ങളായി അവസാനിക്കരുതെന്ന നിഷ്ഠ അവർക്കുണ്ടായിരുന്നു.

ഏക മനുഷ്യനാൽ പാപവും പാപത്താൽ മരണവും ലോകത്തിലേക്ക് വന്നു ഏകജാതന്റെ മരണവും ക്രൂശിന്റെ ബലിയും അനേകർക്ക് ജീവകാരണമായിത്തീർന്നു. അപ്രകാരം നല്ല ഇടയൻ ആടുകൾക്ക് വേണ്ടി ജീവൻ നൽകി. മരണത്തിൽ നിന്ന് മാനവരാശിയെ രക്ഷിച്ച ജീവദായകനും രക്ഷാകരവുമായ ഈ ശുശ്രൂഷ സഭയിൽ തുടരുമ്പോൾ പട്ടക്കാർക്ക് ലഭിച്ച പാപമോചനാധികാരം എവിടെ നിന്ന്? (പുറപ്പാട് 32:11-14, 1 ശമുവേൽ 7:8-10, കൊരിന്ത്യർ 5:18-21) വി. യോ

ഹന്നാൻ 20:23 ലും വൈദികന് പാപം മോചിക്കാൻ ഉള്ള അധികാരം ഉണ്ടെന്ന് രേഖപ്പെടുത്തിയിരിക്കുന്നു. പാപമോചനനൽവരം ഈ ലോകത്തിൽ കർത്താവ് സ്ഥാപിച്ചു. ആ അധികാരം മനുഷ്യർക്ക് കൊടുത്തിരിക്കുന്നു. ഈ അധികാരം സിദ്ധിച്ചവരാണ് പട്ടക്കാർ. പാപമോചനം സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവരേണ്ടതല്ല. പിന്നെയോ ഭൂമിയിൽ നിന്ന് കിട്ടി സ്വർഗ്ഗത്തിലേക്ക് നമ്മെ കരേറ്റേണ്ടതത്രേ. *പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ.*

കപ്പദോക്യൻ പിതാക്കന്മാരിൽ ഒരാളായ വിശുദ്ധ ബസേലിയോസ് എഴുതിയിരിക്കുന്നു. പാപം ഏറ്റു പറയുന്ന വിഷയത്തിൽ ശാരീരികരോഗങ്ങൾ വെളിപ്പെടുത്തുന്ന ക്രമം തന്നെ പരിപാലിക്കേണ്ടതാണ്. എന്നാൽ ഈ ബലഹീനതകൾ എല്ലാവരോടും നിസ്സംഗത തുറന്നു പറയാതെ അവ സുഖപ്പെടുത്തേണ്ടത് ഏതുവിധം ആണെന്ന് അറിയാവുന്നവരോട് മാത്രം പറയുന്നതുപോലെ പാപങ്ങളും ഔഷധം നൽകുവാൻ അധികാരം ഉള്ളവരോട് മാത്രം പറയേണ്ടതാണ്. പൗരോഹിത്യത്തിൽ നിക്ഷിപ്തമായിട്ടുള്ള അധികാരങ്ങളെ ആസ്പദമാക്കി വി. ജോൺ ക്രിസോസ്റ്റം എഴുതിയിട്ടുള്ള പ്രബന്ധത്തിലെ ഒരു വാചകം ഇവിടെ ഉദ്ധരിക്കുന്നു. "ദൈവദൂതന്മാർക്കോ, മുഖ്യ ദൂതന്മാർക്കോ ദൈവം നൽകിയിട്ടില്ലാത്ത ഒരു അധികാരം വൈദികർ അവിടുന്ന് നൽകിയിരിക്കുന്നതു കാരണം വൈദികന്മാർക്ക് ഈ ലോകത്തിൽ പ്രവർത്തിക്കുന്നതെന്തോ അത് ദൈവം ഉയരത്തിൽ സ്ഥിരപ്പെടുത്തും എന്നുള്ളതത്രേ". അനുതാപിയുടെ ആശ്വാസത്തിനും മനഃസാക്ഷിയുടെ സമാധാനത്തിനും പാപിയുടെ പാപങ്ങൾക്കും മോചനത്തിനും മാനസാന്തരത്തിനും ക്രിസ്തു സഭയിൽ വൈദികർക്ക് നൽകി പാപമോചനാധികാരം, വിശുദ്ധ ജീവിതം നയിക്കുവാനുള്ള പ്രേരണയും പ്രചോദനവും മാർഗ്ഗവുമാണ്. പാപമാകുന്ന ചങ്ങലകളാൽ മനുഷ്യാത്മാവ് ബന്ധിക്കപ്പെട്ട് ദുഃഖനിമഗ്നായിരിക്കുന്ന ജീവിതത്തെ ദൈവപുത്രന്റെ സാദൃശ്യത്തിലേക്ക് തിരികെ കൊണ്ടുവരുന്നതിന് ലഭിച്ചിട്ടുള്ള അധികാരമാണ് സഭയിൽ പട്ടക്കാർക്കുള്ളതാണെന്ന് ഇതിനാൽ വ്യക്തമാണ്.

## അനുഷ്ഠാനങ്ങൾ

പരിശുദ്ധ സഭയിൽ നിലനിന്നുപോരുന്ന വി. കുമ്പസാരത്തെ കൂദാശയുടെ ദൈവശാസ്ത്രപരവും സഭാത്മകവും സുവിശേഷപരവുമായ ഭാഗങ്ങൾ നാം സ്വീകരിക്കുന്നതോടൊപ്പം പാപമോചനത്തിനുള്ള സഭയുടെ അധികാരം നാം അംഗീകരിക്കേണ്ടതുമാണ്. യേശുതമ്പുരാൻ തന്റെ ശിഷ്യന്മാരിലൂടെ പ. സഭയ്ക്കു നൽകിയ പാപമോചനാധികാരം ഏതുരീതിയിൽ വിനിയോഗിക്കണമെന്ന കാര്യം ചരിത്രപരമായി സഭയിൽ വികാസം പ്രാപച്ചതാണ്. ആയതിനാൽ പരിശുദ്ധാത്മ പ്രേരിതമായി പ. സഭയിലെ പിതാക്കന്മാർ രൂപപ്പെടുത്തി തന്നിട്ടുള്ള വി. കുമ്പസാരത്തിന്റെ അനുഷ്ഠാനങ്ങളും ഘടകങ്ങളും ഭക്തിയും പ്രാർത്ഥനയോടും ഭയത്തോടുകൂടി ആചരിക്കുകയും അന്വർത്ഥമാക്കുകയും ചെയ്യണം.

## ഉപസംഹാരം

രക്ഷാകരമാണ് വി. കുമ്പസാരത്തിന്റെ ഫലങ്ങളെങ്കിലും സത്യകുമ്പസാരമെന്ന കൂദാശയോട് വിമുഖതയുള്ളവർ നമ്മുടെ കുറവല്ല. അതുപോലെ തന്നെ സഭയിൽ ആവർത്തിച്ച് കുമ്പസാരിക്കുന്നുണ്ടെങ്കിലും ഇതിന് പൂർണ്ണ ഫലങ്ങൾ നൽകാതെ പോകുന്നവരുമുണ്ട്. വാസ്തവത്തിൽ വിശുദ്ധരെ സൃഷ്ടിക്കുകയും പ്രാപിക്കുകയും രക്ഷിക്കുകയും മനുഷ്യമനസ്സുകളെ അനുതാപത്തിലേക്ക് തിരിപ്പിക്കുകയും ചെയ്യുന്ന കൂദാശയാണ് സത്യകുമ്പസാരം.

ദൈവം ദാനമായി നൽകുന്ന രക്ഷാകരഫലങ്ങൾ പരിപൂർണ്ണമായി സ്വീകരിക്കാൻ ഉപവാസത്തിലൂടെയും പ്രാർത്ഥനയിലൂടെയും സത്യകുമ്പസാരം നമുക്ക് പ്രാപിക്കാം. ○

## ഓർമ്മ

പൗലോസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 61-ാം ഓർമ്മ (മാർച്ച് 18, കുന്നംകുളം ആർത്താറ്റ് പുത്തൻപള്ളി)

നാലാം മാർത്തോമ്മായുടെ 295-ാം ഓർമ്മ (മാർച്ച് 25, കണ്ടനാട് പള്ളി)

വലിയ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ (6-ാം മാർത്തോമ്മാ) 215-ാം ഓർമ്മ (ഏപ്രിൽ 7 പുത്തൻകാവ് കത്തീഡ്രൽ)

ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 10-ാം ഓർമ്മ (ഏപ്രിൽ 12, ഞാലിയാകുഴി മാർ ബസേലിയോസ് ദയറാ

സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 93-ാം ഓർമ്മ (മാർച്ച് 19, കുന്നംകുളം ആർത്താറ്റ് പള്ളി)

കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ 138 ാം ഓർമ്മ (മാർച്ച് 21, പാമ്പാക്കുട വലിയപള്ളി

കുറിയാക്കോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ (പാമ്പാടി തിരുമേനി 58-ാം ഓർമ്മ (ഏപ്രിൽ 5, പാമ്പാടി ദയറാ)

താപരമല്ലാത്ത ഒന്നിനെ ആധാരമാക്കി എങ്ങനെയാണ് ദൈവത്തിന്റെ രക്ഷാപദ്ധതിയെ തിരിച്ചറിയാൻ സാധിക്കുക.

പ്രധാനമായും ക്രിസ്തുവിന്റെ ഉയിർപ്പിലാണ് സമസ്ത സൃഷ്ടിയുടെയും രക്ഷ ബന്ധിച്ചിരിക്കുന്നത്. ക്രിസ്തുവിന്റെ ആളത്വത്തിൽ പങ്കുചേരുന്ന ഒരു വ്യക്തി ക്രിസ്തുവിന്റെ ഉയിർപ്പിലൂടെ ക്രിസ്തുവിനോടൊപ്പം നിത്യതയിൽ പങ്കുചേരുന്നു. ഇതിനെക്കുറിച്ച് ആധികാരികമായി സംസാരിക്കുന്നത് വി. പൗലോസാണ്. യേശുക്രിസ്തുവിന്റെ മരണവും പുനരുത്ഥാനവുമാണ് ഇതിന്റെ അടിസ്ഥാനമായി വി. പൗലോസ് കാണുന്നത്. വി. പൗലോസിന്റെ മാനസാന്തരം നടക്കുന്നത് ഉത്ഥിതയായ ക്രിസ്തുവിനെ അഭിമുഖീകരിക്കുന്നത് (confront) വഴിയാണ്. ക്രിസ്തുവിന്റെ ഉയിർപ്പ് നിഴലായല്ല കാണുന്നത് യാഥാർത്ഥ്യമായാണ്. അതുകൊണ്ടാണ് പൗലോസ് അവകാശപ്പെടുന്നത് താൻ സ്വർഗ്ഗീയ ദർശനത്തിന്റെ അവകാശിയാണ് എന്ന് (അപ്പോ. 26:19). ഈയൊരു ദർശനമാണ് പൗലോസിന്റെ അപ്പസ്തോലത്വത്തിന്റെ അടിത്തറ എന്നും സാക്ഷിക്കുന്നു. പൗലോസ് പറയുന്നു; വിശ്വാസിയെ സംബന്ധിച്ച് ക്രിസ്തുവിലുള്ള സ്നാനം അവന്റെ മരണത്തിലുള്ള പങ്കാളിത്തമാണെങ്കിൽ പുനരുത്ഥാനത്തിന്റെ സാദൃശ്യത്തോടും നാം ഏകീഭവിക്കപ്പെടും (റോമ. 6:5). അതുകൊണ്ട് ക്രിസ്തുവിന്റെ പുനരുത്ഥാന ജീവിതത്തിലുള്ള പങ്കാളിത്തം മനുഷ്യന്റെ പാപജീവിതത്തിൽ നിന്നുള്ള സ്വാതന്ത്ര്യം കൂടിയാണ്. ക്രിസ്തുവിന്റെ ഉയിർപ്പ് മനുഷ്യന് നൽകുന്നത് നവീനവും പുതിയതുമായ നിലനിൽപ്പാണ്



ക്രിസ്തുവിന്റെ ഉയിർപ്പ് മനുഷ്യജീവിതത്തിലും സൃഷ്ടിമുഴുവനിലും ഗുണപരമായ മാറ്റമാണ് വരുത്തിയത് എന്ന് മനോഹരമായി സാക്ഷിക്കുന്ന കൃതിയാണ് സെന്റ് അഗസ്റ്റിന്റെ ആത്മകഥയായ 'കൺഫെഷൻസ്'. (അഗസ്റ്റിന്റെ ആത്മകഥ-പരിഭാഷ: ഫാ. കുര്യാക്കോസ് ഏണേക്കാട്) പതിമൂന്ന് ഭാഗങ്ങളായി ഇരുന്നൂറ്റി എഴുപത്തിയെട്ട് അദ്ധ്യായങ്ങളാണ് ഇതിൽ ഉൾച്ചേർന്നിരിക്കുന്നത്. ഇതിൽ അഗസ്റ്റിൻ തന്റെ ജീവിതകഥ ആലേഖനം ചെയ്യുന്നത് ദൈവത്തോടുള്ള സംഭാഷണമായിട്ടാണ്. ദൈവീക ബന്ധത്തിലാണ് അഗസ്റ്റിൻ തന്നെത്തന്നെ തിരിച്ചറിയുന്നത്. കുറവുകളെ കണ്ടെത്തുന്നതും പാപങ്ങളെ കഴുകുന്നതുമെല്ലാം ക്രിസ്തുവുമായുള്ള ബന്ധത്തിലാണ്. അഗസ്റ്റിനെ സംബന്ധിച്ച് ജീവിതം തന്നെ ക്രിസ്തുവിലേക്ക് എത്തിച്ചേരാൻ നടത്തുന്ന നിരന്തര സാധനയാണ്. ഇങ്ങനെ ചെയ്യുന്നതിലൂടെ അഗസ്റ്റിൻ തന്നെത്തന്നെ മാറ്റിത്തീർത്ത് കരുണാമയനായ ദൈവത്തോട് ഒന്നാകുന്നു.

സെന്റ് അഗസ്റ്റിൻ (എ.ഡി. 354-430) മുപ്പത്തിമൂന്നാം വയസ്സിൽ യഥാർത്ഥ ക്രിസ്തുശിഷ്യനാകുകയും നാൽപത്തിയൊന്നാം വയസ്സിൽ ബിഷപ്പ് ആവുകയും ചെയ്ത സഭാപിതാവാണ്. അഗസ്റ്റിന്റെ പിതാവ് ഒരു ക്രൈസ്തവ വിശ്വാസി ആയിരുന്നില്ല. എന്നാൽ തന്റെ മാതാവ് തികഞ്ഞ ക്രിസ്തുഭക്തയായിരുന്നു. വഴിതെറ്റി നടന്ന ജീവിതത്തിൽനിന്ന് ക്രിസ്തു കേന്ദ്രീകൃതമായ ജീവിതത്തിലേക്ക് അഗസ്റ്റിൻ വളരുന്നതാണ് അദ്ദേഹത്തിന്റെ ജീവചരിത്രം. അഗസ്റ്റിൻ ഇങ്ങനെ കുറിക്കുന്നു; 'എന്റെ അസ്ഥിത്വം പൂർണ്ണമായി നിന്നോട് ഐക്യം പ്രാപിക്കുമ്പോൾ എല്ലാ ദുഃഖങ്ങളും ക്ലേശങ്ങളും അവസാനിക്കും. എന്റെ ജീവൻ അപ്പോൾ സാക്ഷാൽ ജീവനായിരിക്കും. കാരണം നീ അതിൽ പൂർണ്ണമായി നിറഞ്ഞുനിൽക്കും' (പേജ്.298). അഗസ്റ്റിനെ സംബന്ധിച്ച് ക്രിസ്തുവിലെ ജീവനാണ് ഈ അനുഭവത്തിന് കാരണമാകുന്നത്. മർത്യനായ മനുഷ്യനെ അമർത്യതയിലേക്ക് നയിച്ച ക്രിസ്തുവിന്റെ ഉയിർപ്പ് ദൈവം നടത്തിയ ഒരു മഹാപ്രയാണമാണ്. 'ഹേ... മരണമേ നിന്റെ ജയമെവിടെ, നിന്റെ വിഷമുള്ള് എവിടെ എന്ന്' വി. പൗലോസിന്റെ വെല്ലുവിളി ഇന്നും മുഴങ്ങുന്നതും അതുകൊണ്ടുതന്നെയാണ്. വി. പൗലോസിന്റെയും സെന്റ് ആഗസ്റ്റിന്റെയും ജീവിതസാക്ഷ്യത്തെക്കുറിച്ച് പറഞ്ഞത് ക്രിസ്തുവിന്റെ പുനരുത്ഥാനം നൽകിയ പുതിയ നിലനിൽപ്പിനെ ഉദാഹരിക്കാനാണ്.

അഗസ്റ്റിന്റെ ജീവചരിത്രം ക്രിസ്തുവിലേക്കാണ് യാത്ര ചെയ്യുന്നത്. എത്തിച്ചേരുന്നതും അവിടെയാണ്. അവിടെ ക്രിസ്തുവിന്റെ ഉയിർപ്പ് അതിന്റെ പൂർണ്ണതയിൽ വിശുദ്ധൻ അനുഭവിക്കുന്നു. അഗസ്റ്റിനെ മാനസാന്തരത്തിലേക്ക് നയിക്കുന്നത് വി. പൗലോസിന്റെ വാക്കുകളാണ് എന്ന് ആമുഖത്തിൽ രേഖപ്പെടുത്തുന്നു. 'മദിരോത്സവത്തിനും വിഷയലമ്പടതയിലും തോന്ന്യാസത്തിലും കലഹത്തിലും അസൂയയിലുമല്ല ജീവിക്കേണ്ടത്, പിന്നെയോ ക്രിസ്തുവിനെ വസ്ത്രമെന്നപോലെ ധരിക്കുക, ശരീരത്തിന്റെ ഭോഗാസക്തിയെ ഗൗനിക്കാതിരിക്കുക'. ഇത് വായിച്ചതുമുതൽ ആഗസ്റ്റിന്റെ ഹൃദയഗതി ക്രിസ്തുവിലേക്ക് തിരിഞ്ഞുതുടങ്ങി. മരണത്തെ ജയിച്ച ക്രിസ്തുവിനെ ഉടുപ്പെന്നപോലെ ധരിച്ചാൽ ആർക്കാണ് പിന്നെ മരിക്കാൻ സാധിക്കുക. ജീവിക്കുന്നത് ക്രിസ്തുമാത്രമാകും.

ക്രിസ്തു കുരിശുമരണത്തെ പുൽകിയത് രാഷ്ട്രീയ-മത ഘടനകളെ വെല്ലുവിളിച്ചാണെങ്കിൽ ഉയിർത്തെഴുന്നേൽപ്പിലൂടെ പ്രഘോഷിച്ചത് ഇതിനെതിരെയുള്ള വിജയാഹ്വാനമായിരുന്നു. അനേകായിരങ്ങൾ അനീതിക്കും അക്രമത്തിനും പലായനത്തിനും വിധേയരാകുന്നു. അസംഘടിതരും ദുർബലരും അജ്ഞരും സഹജീവികളാൽത്തന്നെ പീഡിപ്പിക്കപ്പെടുകയും ചൂഷണം ചെയ്യപ്പെടുകയും ചെയ്യുന്നു. മരണം മുന്നിൽകണ്ടു ജീവിക്കുന്ന മനുഷ്യർക്ക് ക്രിസ്തുവിന്റെ ഉയിർപ്പ് പ്രത്യാശ നൽകുന്നു. മരണത്തിന്റെ വേദനയിലും ആശ്വാസത്തിന്റെ സ്രോതസ്സും ജീവന്റെ തുടിപ്പും കണ്ടെത്തുന്നതിനാണ് ഉയിർപ്പ് പെരുന്നാൾ ആഹ്വാനം ചെയ്യുന്നത്.

ക്രൂശിക്കപ്പെട്ട ക്രിസ്തു സഭയായി ഉയർത്തുവെന്നാണ് ദൈവശാസ്ത്ര പ്രബോധനം. അതായത് ക്രിസ്തുവിന്റെ പീഡാസഹനങ്ങൾ സഭ അതിനെ ജീവിതത്തിൽ ഏറ്റെടുത്ത് കഷ്ടതയും ദുഃഖവും വേദനയും അനുഭവിക്കുന്നവർക്കുവേണ്ടി നിലകൊള്ളുക എന്ന വലിയ ദൗത്യമാണ് നിർവ്വഹിക്കുന്നത്. സുഖലോലുപതയിലേക്കും ആഡംബരത്തിലേക്കും പോകുന്നതിന് സഭയ്ക്ക് അനുവാദമില്ല. പീഡിതർക്കും ദുഃഖിതർക്കും പ്രതീക്ഷ നശിച്ചവർക്കും നവജീവനും പുതുജീവിതവും നൽകി അവരിൽ പുനരുത്ഥാനത്തിന്റെ പ്രത്യാശ വളർത്തുവാനുള്ള ചുമതലയാണ് ഇന്ന് സഭ ഏറ്റെടുക്കേണ്ടത്. സെന്റ് അഗസ്റ്റിനെപ്പോലെ ക്രിസ്തുവെന്ന വസ്ത്രം ധരിക്കുന്ന സഭ മരണത്തിൽനിന്ന് ജീവനിലേക്ക് കടന്നിരിക്കുന്നു അവൾ ഇനി ജീവനെക്കുറിച്ച് മാത്രമേ പറയുന്നുള്ളൂ; പറയുകയുമുള്ളൂ.

○

# ഡോ. വി.ഐ. ജോർജ്
## പീരുമേട് എം.ബി.സി.സി.ഇ.റ്റി. പ്രിൻസിപ്പൽ ആയി ചുമതല ഏറ്റു



**വാ**ഴൂർ വടക്കേക്കര പരേതരായ വി.വി. ഇട്ടിയുടെയും അന്നമ്മ ഇട്ടിയുടെയും മകനായ ഡോ. വി.ഐ. ജോർജ് പീരുമേട് മാർ ബസ്സേലിയോസ് ക്രിസ്ത്യൻ കോളേജ് ഓഫ് എഞ്ചിനീയറിംഗ് ആൻഡ് ടെക്നോളജിയുടെ പ്രിൻസിപ്പൽ ആയി കോളജ് ഡയറക്ടർ ശ്രീ. പ്രിൻസ് വറുഗീസ് മുമ്പാകെ സ്ഥാനമേറ്റു.

മൈസൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ബിരുദവും, എൻ.ഐ.ടി. കാലിക്കറ്റിൽ നിന്ന് ബിരുദാനന്തര ബിരുദവും, തൃച്ചി എൻ.ഐ. ടിയിൽ നിന്നും പി.എച്ച്.ഡി യും കരസ്ഥമാക്കിയ പ്രൊഫ. ഡോ. വി.ഐ. ജോർജ്, മണിപാൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജിയിൽ 36 വർഷത്തെ അധ്യാപന സേവനത്തിന് ശേഷം 2022 മാർച്ച് മുതൽ മാർ ബസേലിയോസ് എൻജിനീയറിംഗ് കോളേജിൽ ഇലക്ട്രിക്കൽ ആൻഡ് ഇലക്ട്രോണിക് എൻജിനീയറിങ് വിഭാഗത്തിന്റെ മേധാവിയായി പ്രവർത്തിച്ചു വരികയായിരുന്നു. മണിപാൽ ഇൻസ്റ്റിറ്റ്യൂറ്റ് ഓഫ് ടെക്നോളജിയിൽ ബിരുദാനന്തര ബിരുദ കോഴ്സുകൾ, ഗവേഷണങ്ങൾ എന്നിവ ആരംഭിക്കുകയും അന്താരാഷ്ട്ര കോൺഫറൻസുകൾക്ക് നേതൃത്വം നൽകുകയും ചെയ്തു.

മണിപ്പാൽ യൂണിവേഴ്സിറ്റി ജയ്പൂരിൽ രജിസ്ട്രാർ, പരീക്ഷ കൺട്രോളർ, ഡയറക്ടർ-ഇലക്ട്രിക്കൽ സയൻസ് എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്. മണിപ്പാൽ അക്കാദമി ഓഫ് സയൻസ് എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്. മണിപ്പാൽ അക്കാദമി ഓഫ് ഹയർ എജുക്കേഷനിൽ 45 ബിരുദ വിദ്യാർത്ഥികൾക്കും 25 ബിരുദാനന്തര ബിരുദ വിദ്യാർത്ഥികൾക്കും 12 ഗവേഷണ വിദ്യാർത്ഥികൾക്കും ഗൈഡ് ആയിരുന്നു. ഇന്ത്യയിലും വിദേശത്തുമായി നിരവധി പ്രബന്ധങ്ങൾ അവതരിപ്പിച്ചിട്ടുണ്ട്. ഇന്റർനാഷണൽ നിലവാരമുള്ള 67 സ്കോപ്പസ് പബ്ലിക്കേഷൻ അദ്ദേഹത്തിന്റെ പേരിലുണ്ട്. ഡിജിറ്റൽ കൺട്രോൾ സിസ്റ്റം, കൺട്രോൾ സിസ്റ്റം എന്നീ ശാസ്ത്ര പുസ്തകങ്ങളുടെ രചയിതാവാണ്. 2017-2022 കാലയളവിലും 2022-2027 കാലയളവിലും ഓർത്തഡോക്സ് സഭയുടെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗമാണ്. 10 വിദേശ രാജ്യങ്ങൾ സന്ദർശിച്ചിട്ടുണ്ട്. ഭാഗ്യസ്മരണാർഹനായ എടപ്പങ്ങാട്ടിൽ വെരി. റവ. ഫാ കെ.ജെ. കുര്യാക്കോസ് കോർ എപ്പിസ്ക്കോപ്പായുടെ മകളാണ് ഭാര്യ ഡോക്ടർ സിജി പേൾ കുര്യൻ. മണിപ്പാൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജിയിൽ ഇലക്ട്രിക്കൽ എൻജിനീയറിങ് വിഭാഗത്തിൽ പ്രൊഫസർ ആയി സേവനമനുഷ്ഠിക്കുന്നു. മക്കൾ അന്നാ മെറിൻ ജോർജ് ബാംഗ്ലൂർ. Reva University യിൽ ഇലക്ട്രോണിക്സ് എഞ്ചിനീയറിംഗിൽ ഗവേഷണ വിദ്യാർത്ഥിനിയും, ഡോ. മേരി ആൻ ജോർജ് ഷാർജാ യൂണിവേഴ്സിറ്റിയിൽ പോസ്റ്റ് ഡോക്ട്രേറ്റും ചെയ്യുന്നു.

**മരുമക്കൾ :** റ്റിജോ തോമസ് ബാംഗ്ലൂർ, T.E. Connectivity ൽ പ്രൊജക്ട് മാനേജരും, ഡോ. സോജൻ ആൻഡ്രൂസ് സഖറിയാ (ദുബായ് എഞ്ചിനീയർ) പ. കാതോലിക്കാ ബാവായുടെ സഹോദര പുത്രനുമാണ്.

മണിപ്പാലിൽ സെ. തോമസ് ഓർത്തഡോക്സ് സിറിയൻ ചർച്ച് സ്ഥാപനത്തിൽ നിർണ്ണായക പങ്കു വഹിച്ച ഡോ. വി.ഐ. ജോർജ് നെടുമാവ് സെ. പോൾസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗമാണ്.

# ദൈവത്തിന്റെ ഹൃദയപ്രകാരമുള്ള മനുഷ്യൻ

മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

നാല്പത്തിരണ്ടു വർഷങ്ങൾ മുമ്പാണ് പരിശുദ്ധനായ പാമ്പാടി തിരുമേനിയുമായി പരിചയപ്പെടുവാനുള്ള ഭാഗ്യം എനിക്കു സിദ്ധിച്ചത്. ഞാൻ അന്ന് ശെമ്മാശനായിരുന്നു. പഴയ സെമിനാരിയിൽ വച്ചാണ് ആദ്യമായി തിരുമേനിയെ കണ്ടത്. പലപ്പോഴും അദ്ദേഹം പൊത്തൻപുറത്തേക്കു ക്ഷണിച്ചതും ഞാൻ ഓർമ്മിക്കുന്നുണ്ട്. കേവലം സാധാരണക്കാരനായ എന്നെ, സ്നേഹപൂർവ്വം ക്ഷണിച്ചതിൽ നിന്ന് അദ്ദേഹത്തിന് സാധാരണക്കാരോടുള്ള വ്യക്തിപരമായ സമീപനം എന്തായിരുന്നു എന്നുള്ളത് വ്യക്തമാകുന്നുണ്ടല്ലോ. സ്നേഹത്തിന്റെ പ്രകാശം എല്ലാവരിലും അദ്ദേഹം ഒരുപോലെ ചൊരിഞ്ഞു.

**നമ്മുടെ പൗരത്വമോ സ്വർഗ്ഗത്തിലാകുന്നു** (ഫിലി. 3:10)

ഈ ലോകത്തിലെ സ്ഥാനമാനങ്ങളെയും നേട്ടങ്ങളെയുംകാൾ അദ്ദേഹം വിലമതിച്ചിരുന്നത് പരലോകത്തിലെ നിക്ഷേപമായിരുന്നു. തന്മൂലം തിരുമേനി ഇഹലോക വ്യാപാരങ്ങൾക്ക് രണ്ടാം സ്ഥാനം മാത്രമാണ് നൽകിയിരുന്നത്.

ആലപ്പുഴ പുപ്പള്ളിയിൽ കുട്ടിയച്ചൻ, തിരുമേനിയുടെ ഒരു ഭക്തനായിരുന്നു. അദ്ദേഹം തിരുമേനിയെ വളരെയധികം സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നു. ഒരിക്കൽ അദ്ദേഹം തനിക്കു ലഭിച്ച വീരശൃംഖല തിരുമേനിയെ കാണിക്കുകയുണ്ടായി. അപ്പോൾ തിരുമേനി പറഞ്ഞത് ഇപ്രകാരമായിരുന്നു. 'സ്വർഗ്ഗത്തിലേയ്ക്ക് പോകുന്നതിന് എന്തെങ്കിലും കരുതിയിട്ടുണ്ടോ?' തിരുമേനി സദാ പറയുന്ന ഒരു കാര്യമുണ്ട്. മക്കളെ മരണമുണ്ടെന്നുള്ള വസ്തുത സദാ ഓർമ്മിക്കണം. തിരുമേനി അതിനായി ഒരുങ്ങിയുമിരുന്നു. തന്റെ കബറിടം മുൻകൂട്ടി തയ്യാറാക്കുവാനും അത് ഒരു സ്ലാബു കൊണ്ടു മൂടിസൂക്ഷിച്ചു കാത്തിരിക്കുവാനും തിരുമേനി മറന്നില്ല. അന്നുണ്ടായിരുന്ന അനേകർക്ക് അറിയാവുന്ന ഒരു വസ്തുതയുമാണ് അത്.

**ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ** (വി. മത്തായി 5:3)



ആത്മാവിന്റെ ദാരിദ്ര്യത്തെക്കുറിച്ച് തിരുമേനി തികച്ചും ബോധവാനായിരുന്നു. ദൈവം തന്നതു മാത്രമാണ് നമ്മുടെ സമ്പത്ത്, ദൈവത്തെ വെടിഞ്ഞ് നമുക്ക് ഒന്നുംതന്നെ സാധ്യമല്ല, എന്ന അഗാധമായ ബോധമായിരുന്നു, തിരുമേനിയുടെ ജീവിതവിജയരഹസ്യം, തന്റെ സകല സമ്പത്തും ദയറായും മറ്റെല്ലാം തന്നെ സകല ശക്തനായ ദൈവത്തിന്റെ മഹത്തായ ദാനമാണെന്ന് തിരുമേനി കൂടെക്കൂടെ പറയുമായിരുന്നു. അപ്രകാരമൊരു ചിന്തയോടെയാണ് തനിക്കുള്ളതെല്ലാം അദ്ദേഹം കൈകാര്യം ചെയ്തിരുന്നത്. ദൈവം തനിക്കുതന്ന ദാനം ദൈവത്തിന്റെ മക്കൾക്കു വാരിക്കോരിക്കൊടുക്കുവാനും അദ്ദേഹം മടിച്ചില്ല. അവിടെ അദ്ദേഹം വലിയവരെന്നോ ചെറിയവരെന്നോ എന്ന ഭേദം നോക്കിയിരുന്നുമില്ല. തിരുമേനിമാർക്കു വേണ്ടത് അവർക്ക്, സാധുക്കൾക്ക് വേണ്ടത് അവർക്ക്, ഇതായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം. ചിലർക്കു വേണ്ടി അദ്ദേഹം കണ്ണീരോടെ പ്രാർത്ഥിച്ചു അവരെ ആശ്ലേഷിച്ചു വീണ്ടും കരയുകയും ചെയ്യുമായിരുന്നു. നിഷ്കളങ്കമായ ഒരു ശിശുഹൃദയവും വാത്സല്യവുമാണ് അപ്പോൾ തിരുമേനിയിൽ ദൃശ്യമായിരുന്നത്.

**അവൻ വാരി വിതറി ദരിദ്രന്മാർക്കു കൊടുക്കുന്നു** (2 കൊരി. 9:9)

വാരിവിതറി അദ്ദേഹം നൽകിയത് ദൈവത്തിന്റെ മാതൃകയെയാണ് അനുസ്മരിപ്പിക്കുന്നത്. അവൻ വാരി വിതറി ദരിദ്രന്മാർക്കു കൊടുക്കുന്നു; അവന്റെ നീതി എന്നേക്കും നി ലനില്ക്കുന്നു (2 കൊരി. 9:9) എന്നുള്ള തിരുവെഴുത്ത് വി. പൗലോസ് ഉദ്ധരിക്കുന്നുണ്ടല്ലോ. കൊടുക്കുമ്പോൾ അതിന്റെ സംഖ്യയെക്കുറിച്ചൊന്നും തിരുമേനി നോക്കിയിരുന്നില്ല. ചിലപ്പോൾ നൂറു രൂപായുടെ നോട്ടായിരിക്കും സാധുവായ ഒരു മനുഷ്യന് നല്കുന്നത്. കൈയിൽ കിട്ടുന്നത് എടുത്തുകൊടുക്കും. നല്ലവരെന്നോ, പാപികളെന്നോ ഒന്നും അപ്പോൾ നോക്കുകയുമില്ല.

തിരുമേനിയോടു വന്നു വാങ്ങുന്നവർ തന്നെ വീണ്ടും വീണ്ടും വാങ്ങുന്നുവല്ലോ എന്ന് ഒരാൾ ഒരിക്കൽ പറഞ്ഞു. സൂത്രശാലികളുടെ ഈ കബളിപ്പിക്കൽ തിരുമേനിയുടെ ശ്രദ്ധയിൽ പെടുത്തിയപ്പോൾ, അദ്ദേഹം മറുപടി നല്കി. 'ദൈവംതമ്പുരാൻ ദുഷ്ടന്മാരുടെയും നല്ലവരുടെയുംമേൽ സൂര്യനെ ഉദിപ്പിക്കുകയും മഴ പെയ്യിക്കുകയും ചെയ്യുന്നുണ്ടല്ലോ. നാമും അപ്രകാരം ചെയ്താൽ പോരേ.' ദൈവത്തിന് പരിപൂർണ്ണമായി കീഴ്പ്പെടുന്ന സ്വഭാവത്തിന് ഇതിലുപരിയായി മറ്റൊരുദാഹരണം പറയുവാനില്ലല്ലോ.

മനുഷ്യർ നിങ്ങൾക്കു ചെയ്യുവാൻ ഇച്ഛിക്കുന്നത് എല്ലാം നിങ്ങൾ അവർക്കു വേണ്ടിയും ചെയ്യുവിൻ (വി. മത്തായി *7:12*).

തിരുമേനിയുടെ ദാനധർമ്മത്തിനും മറ്റുള്ളവരോടുള്ള സഹാനുഭൂതിക്കും സൗമനസ്യത്തിനും ധാരാളം ഉദാഹരണങ്ങളുണ്ട്. മോഷ്ടാവിനെ തൊണ്ടിസഹിതം കണ്ടെത്തിയാലും അവനെന്തെങ്കിലും കൂടെ കൊടുക്കുവാനും തിരുമേനി സന്നദ്ധത കാണിച്ചിരുന്നു. ദയറായിൽ വന്നു താമസിക്കുന്നവർ തിരുമേനിയെ സ്മരിച്ച് അവിടത്തെ ജോലിക്കാർക്ക് പാരിതോഷികങ്ങൾ കൊടുത്താൽ മാത്രംപോരാ, ആരും കാണാതെ തിരുമേനിയുടെ പ്രത്യേക

സമ്മാനവും കൊടുക്കണമെന്ന് നിർബന്ധമാണ്.

ഒരിക്കൽ ഒരു അദ്ധ്യാപകൻ ബോർഡിംഗിലെ ഏതാനും വിദ്യാർത്ഥികളോടൊപ്പം തിരുമേനിയെ കാണുവാൻ പൊത്തൻപുറത്തു എത്തി. ഒന്നുരണ്ടു ദിവസം അവർ അവിടെ താമസിച്ചു. തിരുമേനി അവരെ വേണ്ടവണ്ണം സൽക്കരിച്ചു. മീൻകറിയുംമറ്റും തിരുമേനി തന്നെ അവർക്കു വിളമ്പിക്കൊടുത്തു. അത് തിരുമേനിക്കു നിർബന്ധമായിരുന്നു. അദ്ധ്യാപകനും വിദ്യാർത്ഥികളും മടങ്ങിപ്പോകാറായപ്പോൾ ഒരു വിദ്യാർത്ഥി അദ്ധ്യാപകന്റെ അടുക്കൽ എത്തി തികഞ്ഞ ദുഃഖത്തോടെ അറിയിച്ചു. 'ഞാൻ ഒരു വലിയ തെറ്റു ചെയ്തു. അതിന് തിരുമേനിയോട് ക്ഷമ ചോദിക്കുവാൻ അവസരം നല്കണം. തെറ്റ് എന്താണെന്ന് അദ്ധ്യാപകൻ ചോദിച്ചു. 'തിരുമേനി ലാളിച്ചു വളർത്തിയിരുന്ന ഒരു മുന്തിരിച്ചെടിയിൽ രണ്ടു മുന്തിരിക്കുലകളുണ്ടായിരുന്നു. അതിലൊന്ന് താൻ മോഷ്ടിച്ചു ഭക്ഷിച്ചു' എന്ന് കുട്ടി പറഞ്ഞു. തിരുമേനിയുടെ പ്രിയപ്പെട്ട മുന്തിരിക്കുല കട്ടുതിന്നതിന് തിരുമേനിയോട് ക്ഷമ ചോദിക്കാതെ എനിക്കു മനസ്സമാധാനമില്ല എന്നും അയാൾ അറിയിച്ചു. ആ കുരുന്നുഹൃദയത്തിന്റെ അസ്വാസ്ഥ്യത്തിൽ അദ്ധ്യാപകനും വിഷമമുണ്ടായി. ഉടനെ അദ്ധ്യാപകൻ തിരുമേനിയോടു വിവരം പറഞ്ഞു.

'അയ്യോ, അതെന്റെ മോന് ആഗ്രഹമാണെന്ന് ഞാൻ അറിഞ്ഞില്ലല്ലോ. ഒരു മുന്തിരക്കുല കൂടെയില്ലേ. അതും പറിച്ചെടുക്കാമല്ലോ.' ഇങ്ങനെ പറഞ്ഞുകൊണ്ടു തിരുമേനി തന്നെചെന്ന് കുട്ടിക്ക് രണ്ടാമത്തെ മുന്തിരിക്കുലയും പറിച്ചു നല്കി. അടുത്തു നിന്നവരാകെ സ്തംഭിച്ചു നിന്നുപോയി. കുട്ടികളോടൊപ്പം ഉണ്ടായിരുന്ന അദ്ധ്യാപകൻ ഈ സംഭവം എന്നോട് നേരിട്ട് ഒരിക്കൽ പറഞ്ഞതാണ്. ഈ സംഭവം ഓർമ്മിക്കുമ്പോൾ തന്റെ ശരീരമാകെ രോമാഞ്ചമണിയുമെന്നും അദ്ധ്യാപകൻ പറഞ്ഞു. കുറ്റം ചെയ്തവനെ ശിക്ഷിക്കുവാനൊ ശാസിക്കുവാനൊ തിരുമേനി വെമ്പൽ കാണിച്ചില്ല അത് ചിലപ്പോൾ ആവശ്യവുമായേക്കാം. എന്നാൽ തിരുമേനിയിൽ നിറഞ്ഞു നി ന്നിരുന്നത് സ്നേഹവും സഹജാവബോധവും ഏകീഭാവവുമായിരുന്നു.

തിരുമേനിയെക്കുറിച്ച് കേട്ടിട്ടുള്ള പല സംഗതികളും മറ്റു ലേഖനങ്ങളിലും പരാമർശിക്കപ്പെട്ടിട്ടുള്ളതിനാൽ ഇവിടെവിവരിക്കുന്നില്ല. കുന്നംകുളത്തു പ്ലേഗുബാധയുണ്ടായുണ്ടായപ്പോൾ അവിടെയെത്തി അനുഷ്ഠിച്ച സ്വയംപരിത്യാഗസേവനമഹത്വത്തെ എത്ര വാഴ്ത്തിയാലും മതിയാവില്ല. എനിക്ക് അനുഭവപ്പെട്ട ഒരു കാര്യം കൂടെ ഇവിടെ സ്മരിക്കട്ടെ. പലർക്കും ഇത് അനുഭവപ്പെട്ടിട്ടുണ്ടാവാം.

തിരുമേനിക്ക് പ്രായാധിക്യമായി ഓർമ്മശക്തിയും വളരെ കുറഞ്ഞകാലം. ഞാൻ അന്ന് അച്ചനായിരുന്നു. ഒരു ദിവസം തിരുമേനിയെ കാണുവാൻ ഞാൻ ദയറായിൽ ചെന്നു. കൂടെ മറ്റു ചിലരും ഉണ്ടായിരുന്നു ചെന്നു കണ്ടു പരിചയപ്പെട്ട ഉടനെ ദയറായിലെ ആളുകളെ വിളിക്കുകയായി. 'ഇവർക്ക് എന്തുണ്ട് കൊടുക്കുവാൻ' എന്ന് തിരുമേനി ചോദിച്ചു. ഒടുവിൽ ഞങ്ങൾ യാത്ര പറഞ്ഞ് കൈമുത്തി. ഉടനേ വേലക്കാരോട് വീണ്ടും ചോദിച്ചു 'ഇവർക്ക് എന്തല്ലാം കൊടുത്തു.' 'ദൈവം അനുഗ്രഹിക്കട്ടെ' എന്നു പറഞ്ഞ് റൂശ്മാ ചെയ്ത് അദ്ദേഹം ഞങ്ങളെ യാത്രയാക്കി. ഓർമ്മശക്തി തീരെ കുറഞ്ഞിട്ടും തിരുമേനിയിൽ നിറഞ്ഞിരുന്ന വലിയ ഗുണങ്ങളെക്കുറിച്ചു ഞാൻ അത്ഭുതപ്പെട്ടു. മറ്റുള്ളവർക്ക് കൊടുക്കണം. അവരെ അനുഗ്രഹിക്കണം. ഇത് തിരുമേനി ഒരിക്കലും വിസ്മരിച്ചിരുന്നില്ല.

സഹോദരപ്രീതിയിൽ തമ്മിൽ പ്രീതി പൂണ്ട് പരസ്പരം ബഹുമാനിക്കുന്നതിൽ മുന്നിട്ടുകൊൾവിൻ (റോമ: 12:10).

ആരെയും കുറ്റപ്പെടുത്തി തിരുമേനി സംസാരിച്ചതായി ഞാൻ കേട്ടിട്ടില്ല അങ്ങനെയൊരു സ്വഭാവം അദ്ദേഹത്തിലുള്ളതായി ആരും പറഞ്ഞും കേട്ടിട്ടുമില്ല. തിരുമേനിയുടെ വിനയം പരക്കെ പ്രശംസിച്ചു കേട്ടിട്ടുണ്ട്. നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ കപടഭക്തിക്കാരെപ്പോലെ ആകരുത് (വി. മത്തായി. 6:5)

തിരുമേനിയുടെ വിശുദ്ധ കുർബ്ബാനയും നമസ്കാരവും ലേശംപോലും കൃത്രിമത്വമില്ലാത്തതായിരുന്നു. ഹൃദയത്തിന്റെ അഗാധതയിൽ നിന്ന് പൊന്തിവന്ന് ദൈവത്തിങ്കലേയ്ക്കുയരുന്ന ആ പ്രാർത്ഥനകൾ ശ്രോതാക്കളിൽ അതേ അനുഭവം തന്നെ ഉളവാക്കിയിരുന്നു

നീതിമാന്റെ ശ്രദ്ധയോടു കൂടിയ പ്രാർത്ഥന വളരെ ഫലിക്കുന്നു (വി. യാക്കോ. 5:16) പാമ്പാടി കറിയാക്കോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയെപ്പോലെ ഒരു നീതിമാനെ, തന്നെപ്പോലെ മറ്റുള്ളവരെ സ്നേഹിക്കുന്ന നീതിമാനെ, കണ്ടുകിട്ടുക എളുപ്പമല്ല. കണ്ണുനീരോടെയുള്ള തന്റെ മദ്ധ്യസ്ഥപ്രാർത്ഥനയിൽ കൂടി അന്നും ഇന്നും അനേകർക്ക് അനുഗ്രഹങ്ങൾ ലഭിക്കുന്നതിൽ അത്ഭുതപ്പെടേണ്ടതില്ല.

'നീ മുഖാന്തരവും നിന്റെ സന്തതി മുഖാന്തരവും ഭൂമിയിലെ സകല വംശങ്ങളും അനുഗ്രഹിക്കപ്പെടു'മെന്ന് (ഉല്പ. 28:14) യഹോവ യാക്കോബിനോട് അരുളിച്ചെയ്തതുപോലെ, തിരുമേനിയെക്കുറിച്ച് അറിയുന്നവരെല്ലാം അദ്ദേഹത്തെപ്പോലെതന്നെ മറ്റുള്ളവർക്കും ലോകത്തിനും ഒരനുഗ്രഹമായി തീരുന്നതിന് ഇടയാകട്ടെ.

*(ജന്മശതാബ്ദി സ്മരണിക 1985)*

# മട്ടക്കൽ കാരിക്കോട്ട് ദാനിയേൽ കത്തനാർ
# 130–ാം ചരമവാർഷികം 07/01/2023

## പരുമല പള്ളിയുടെ ആദ്യത്തെ വികാരിയും, നിരണം പള്ളിയുടെ മൂപ്പച്ചനും ആയിരുന്നു



**മട്ടക്കൽ കരിക്കോട്ട് ദാനിയേൽ കത്തനാരുടെ 130–ാം ചരമവാർഷിക ആചരണം ജനുവരി ഏഴാം തീയതി നിരണം സെന്റ് മേരീസ് വലിയപള്ളിയിൽ ആചരിച്ചു.**

മട്ടയ്ക്കൽ കാരിക്കോട്ട് ദാനിയേൽ കത്തനാർ, പരുമല പള്ളിയുടെ ആദ്യത്തെ വികാരിയായിരുന്നു.

പരുമല തിരുമേനിയുടെ കൂടെ വൈദിക സംഘത്തിന്റെ ട്രഷറാർ ആയും പ്രവർത്തിച്ചിട്ടുണ്ട്.

ദാനിയേൽ കത്തനാർ 1876 ൽ മുളന്തുരുത്തി സുന്നഹദോസിൽ നിരണം പള്ളി, പരുമല പള്ളി, തുരുത്തിക്കാട്ട് പള്ളി എന്നീ പള്ളികൾക്ക് വേണ്ടിയും പങ്കെടുത്തിട്ടുണ്ട്.

വട്ടിപ്പണക്കേസിൽ പരി. പരുമലത്തിരുമേനിയുടെ മൊഴിയിൽ കവിയൂർ സ്ലീബാ പള്ളിയെ സംബന്ധിച്ച് തിരുമേനിയുടെ വിശ്വസ്തനായ പട്ടക്കാരൻ എന്ന് ദാനിയേൽ കത്തനാരെക്കുറിച്ച് രേഖപ്പെടുത്തിയിരിക്കുന്നു.

1878 ഫെബ്രുവരി 18ന് പുലിക്കോട്ടിൽ മെത്രാപോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ പരുമല സുന്നഹദോസിൽ ദാനിയേൽ കത്തനാർ പങ്കെടുത്തിരുന്നു. (മലങ്കര സഭാ വിജ്ഞാനകോശം, പേജ് 463).

കാരിക്കോട്ട് ദാനിയേൽ കത്തനാർ, ബർസ്ലീബി കത്തനാരുടെ പിതാവും,റവ.ഫാ. കെ.ബി. മാത്യൂസ് കത്തനാരുടെ (കാരിക്കോട്ടച്ചൻ) പിതാമഹനും ആണ്

**57–ാം ചരമവാർഷികം**
**06–03–2023**



**ബർസ്ലീബി കത്തനാർ**
നിരണം വലിയപള്ളി മുൻ വികാരിയും
മൂപ്പച്ചനും

**19–ാം ചരമവാർഷികം**
**27–02–2023**



**റവ. ഫാ. കെ. ബി. മാത്യൂസ്, കാരിക്കോട്ട്**
പരുമല സെമിനാരി മുൻ മാനേജർ,
പരുമല സെ. ഗ്രിഗോറിയോസ് ആശുപത്രി സ്ഥാപകൻ,
നിരണം വലിയ പള്ളി മുൻ വികാരി

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

## മലങ്കര ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ 2023 ഫെബ്രുവരി 22-ാം തീയതിയിലെ യോഗത്തിൽ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ അവതരിപ്പിച്ച

# 2023-24-ലെ ബജറ്റ്



പരിശുദ്ധ സഭയുടെ പൊതു ചിലവുകൾക്കുള്ള മുഖ്യ സാമ്പത്തിക സ്രോതസ് ഇന്ന് കാതോലിക്കാദിന പിരിവിലൂടെ ലഭിക്കുന്ന തുകയാണ്. കഴിഞ്ഞ ഒരു ദശാബ്ദക്കാലമായി ടാർജറ്റായി 10 കോടി രൂപയാണ് നിശ്ചയിച്ചിരുന്നത്. ഇക്കൊല്ലം കാതോലിക്കാദിനപ്പിരിവിന്റെ ലക്ഷ്യം പള്ളികളിൽനിന്നും ഭദ്രാസനങ്ങളിൽനിന്നുമായി 15 കോടി രൂപയാണ്. അതോടൊപ്പം വ്യക്തികളിൽ നിന്ന് 5 കോടി രൂപയും, സഭാവക സ്ഥാപനങ്ങൾ, ആശ്രമങ്ങൾ, കോൺവെന്റുകൾ മുതലായവയിൽനിന്നു 2 കോടി രൂപയും ലക്ഷ്യമിടുന്നു. അങ്ങനെ ലഭിക്കുന്ന മൊത്തം 22 കോടി രൂപയിൽ 1.5 കോടി രൂപ കാതോലിക്കാദിന കരുതൽ ഫണ്ടായി സൂക്ഷിക്കും. കാതോലിക്കാ ദിന പിരിവിലൂടെയുള്ള വരുമാനമാണ് പ. സഭയുടെ ദൈനംദിന ചിലവുകൾ, ജീവകാരുണ്യമടക്കമുള്ള ഇതര പദ്ധതികൾ എന്നിവയ്ക്കുള്ള മുഖ്യ സ്രോതസ് എന്നു മനസിലാക്കി എല്ലാവരും ഉണർന്ന് പ്രവർത്തിക്കണമെന്നു ഓർമ്മിപ്പിക്കുന്നു. കാതോലിക്കാ ദിനപ്പിരിവ് വിജയിപ്പിക്കുന്നതിന് നാളിതുവരെ ആത്മാർത്ഥമായി ഉത്സാഹിക്കുകയും സഹകരിക്കുകയും ചെയ്ത എല്ലാവരേയും ഒരിക്കൽകൂടി അഭിനന്ദിക്കുകയും തുടർന്നും സഹകരണം അഭ്യർത്ഥിക്കുകയും ചെയ്യുന്നു.

കേവലം വരവുചിലവുകണക്കല്ല പ. സഭയുടെ ബജറ്റ്. പ. സഭയുടെ ക്രൈസ്തവ സാക്ഷ്യം പ്രതിബിംബിക്കുന്ന ഒരു വാർഷിക രേഖയാണിത്. ഈ കാഴ്ചപ്പാടോടെയാണ് 2023-24-ലേക്കും ബജറ്റ് തയ്യാറാക്കിയിരിക്കുന്നത്.

**ബജറ്റ് ഘടന**

ഈ ബജറ്റ് A, B, C, D എന്നീ നാലു ഭാഗങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു.

മലങ്കര മെത്രാപ്പോലീത്തായുടെ നേരിട്ടുള്ള ഭരണ ചുമതലയിൽ വരുന്ന A വിഭാഗത്തിൽപ്പെട്ടവയാണ് മാനേജിംഗ് കമ്മറ്റി ചർച്ച ചെയ്ത് പാസ്സാക്കേണ്ടത്. 15 ഇനങ്ങൾ പ്രത്യേക ഭരണക്രമവും ഉൾഭരണ സ്വാതന്ത്ര്യവുമുള്ളവയാണ്. ശേഷിക്കുന്ന 15 ഇനങ്ങൾ മാനേജിംഗ് കമ്മറ്റി പാസ്സാക്കുന്ന ബജറ്റിന്റെ അടിസ്ഥാനത്തിൽ സഭാകേന്ദ്രത്തിന്റെ ഉത്തരവാദിത്വത്തിൽ ഭരിക്കപ്പെടുന്നവയാണ്.

പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ നിയന്ത്രണത്തിലുള്ളവയാണ് B വിഭാഗം സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും. C വിഭാഗത്തിൽപ്പെട്ടവയ്ക്ക് പ്രത്യേകം ഭരണസമിതിയും ഭരണക്രമവും ഉള്ളവയാണ്. D വിഭാഗത്തിൽപ്പെട്ടവ മെത്രാസനങ്ങളും അവയുടെ സ്ഥാപനങ്ങളുമാണ്. ഇവയുടെ കണക്കും ബജറ്റും മെത്രാസന ഇടവകയോഗവും കൗൺസിലും പാസ്സാക്കുന്നതാണ്.

നാലു ഷെഡ്യൂളുകളിലായി ആകെ 10,24,86,15,307 (ആയിരത്തി ഇരുപത്തിനാല് കോടി എൺപത്താറ് ലക്ഷത്തി പതിനയ്യായിരത്തി മുന്നൂറ്റി ഏഴ്) രൂപയുടെ ബജറ്റാണ് ഇപ്പോൾ അവതരിപ്പിക്കുന്നത്. മാനേജിംഗ് കമ്മറ്റിയുടെ അംഗീകാരം ആവശ്യമുള്ള A വിഭാഗത്തിൽ ഉൾപ്പെട്ട ഓരോ ഇനത്തിന്റെയും ബജറ്റ് ചർച്ച ചെയ്ത് പാസ്സാക്കേണ്ടതാണ്. മാനേജിംഗ് കമ്മറ്റി മുമ്പാകെ ഇത് വിശദമായി അവതരിപ്പിക്കുന്നു.

2023- 2024-ലെ ചില പ്രധാന പദ്ധതികൾ മാത്രം ഇവിടെ പ്രസ്താവിക്കട്ടെ. വിശദമായ വിവരണങ്ങൾ ബജറ്റ് രേഖയിൽ ലഭ്യമാണ്.

**2023- 24-ലെ പ്രധാന പദ്ധതികൾ**

* പുതുക്കിയ വൈദിക ശമ്പള പദ്ധതി നിലവിൽ വരുന്നമുറയ്ക്ക് വൈദിക മെഡിക്കൽ ഇൻഷ്വറൻസ് പദ്ധതി പങ്കാളിത്ത രീതിയിലാവും എന്ന് രണ്ടുവർഷം മുമ്പ് തീരുമാനിച്ചിരുന്നു. അത് ഒഴിവാക്കി, ഈ വർഷം പൊതു ബജറ്റിൽ നിന്നും ഈ പദ്ധതിക്കായി 2 കോടി രൂപ വകയിരുത്തുന്നു.

* ഓരോ മെത്രാസനത്തിന്റെയും കാതോലിക്കാദിന ടാർജറ്റിൽ അധികം പിരിഞ്ഞുകിട്ടുന്ന തുകയുടെ ഒരു നിശ്ചിത ശതമാനം ബഹുമാന്യരായ വൈദികരുടെ ക്ഷേമത്തിനായി രൂപം കൊടുത്തിരിക്കുന്ന വൈദികക്ഷേമ നിധിയിലേക്ക് നൽകുന്ന പതിവനുസരിച്ച് ഈ വർഷം 30 ലക്ഷം രൂപ വകയിരുത്തുന്നു.

* വൈദിക ശമ്പള സബ്സിഡിയായി 75 ലക്ഷം രൂപ വകയിരുത്തുന്നു.

* ഓരോ ഇടവകയുടേയും ജീവനാഡിയാണ് മുഖ്യ ശുശ്രൂഷകർ. വൈദികരോടൊപ്പം കൂട്ടുവേലക്കാരായ അവരെ താങ്ങി നിർത്തേണ്ടത് സഭയുടെ കടമയാണ്. പൂർണ്ണസമയ മുഖ്യ ശുശ്രൂഷകരുടെ പെൺമക്കളുടെ വിവാഹം, ഭവനനിർമ്മാണം, ചികിത്സ മുതലായ ഒഴിവാക്കാനാവാത്ത ആവശ്യങ്ങൾക്ക് കൈത്താങ്ങേകാൻ ഏർപ്പെടുത്തിയിരിക്കുന്ന 25 ലക്ഷം രൂപയുടെ സ്ഥിരം ഫണ്ട് ഈ വർഷവും തുടരുന്നതാണ്.

* മുഖ്യ ശുശ്രൂഷകർക്കും പള്ളിമൂപ്പന്മാർക്കും ദാരിദ്ര്യ രേഖയ്ക്കു താഴെയുള്ളവർക്കുമുള്ള ആരോഗ്യ ഇൻഷ്വറൻസിന് ഇക്കൊല്ലവും 8 ലക്ഷം രൂപ.

* 15 വർഷത്തിലധികം സേവനം ചെയ്തിട്ടുള്ള പള്ളി മൂപ്പന്മാർക്ക് അവരുടെ പെൺമക്കളുടെ വിവാഹം, ഭവനനിർമ്മാണം, ചികിത്സ മുതലായ ഒഴിവാക്കാനാവാത്ത ആവശ്യങ്ങൾക്ക് കൈത്താങ്ങേകാൻ 20 ലക്ഷം രൂപ.

* അർഹരായ കന്യാസ്ത്രീകൾക്കും സുവിശേഷകർക്കും സഹായഹസ്തം നീട്ടുന്നതിനുള്ള പദ്ധതിക്ക് ഈ വർഷവും 5 ലക്ഷം രൂപ.

* വാർദ്ധക്യകാല പെൻഷന് 5 ലക്ഷം രൂപ.

* സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന വിധവകളുടെ പെൺമക്കളുടെ വിവാഹത്തിന് 25 ലക്ഷം രൂപ.

* കഴിഞ്ഞ ബജറ്റിൽ നിന്നും ചിലവാക്കാൻ ഇടവന്നില്ല എന്ന ആശ്വാസത്തോടെ അടിയന്തിര പ്രകൃതി ദുരന്തനിവാരണത്തിന് 10 ലക്ഷം രൂപ.

* തന്റെ മുൻഗാമിയായ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവായുടെ സ്മരണ നിലനിർത്തുവാൻ പ. മാത്യൂസ് തൃതീയൻ ബാവ ആരംഭിച്ച ജീവകാരുണ്യ പദ്ധതിയാണ് സഹോദരൻ. കഴിഞ്ഞ ഒരു വർഷം കൊണ്ടു പ്രശംസനീയമായ പ്രവർത്തനം കാഴ്ചവെച്ച ഈ പദ്ധതിയോടുള്ള സഭയുടെ ആദര സൂചകമായി 25 ലക്ഷം രൂപ.

* Dialysis and Liver Transplantation-പദ്ധതിയായ 'സഹായഹസ്തം' പദ്ധതിക്ക് 30 ലക്ഷം രൂപ.

* സഭയിലെ അർഹരായ വിധവകൾക്ക് പ്രതിമാസ പെൻഷൻ നൽകുന്നതിന് ആവിഷ്കരിച്ച് നടപ്പിലാക്കിയ പദ്ധതിയ്ക്ക് ഈ വർഷം 35 ലക്ഷം രൂപ വകയിരുത്തുന്നു.

* മിക്ക ഇടവകകളിലേയും സജീവ പ്രവർത്തകരാണ് ഓട്ടോറിക്ഷാ ഡ്രൈവർമാർ. സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന സഭാംഗങ്ങളായ ഓട്ടോറിക്ഷാ ഡ്രൈവർമാരുടെ പെൺമക്കളുടെ ഉപരിപഠനത്തിന് 20 ലക്ഷം രൂപ.

* സൺഡേസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കുന്ന നിർധന വിദ്യാർത്ഥികൾക്ക് ഉപരിപഠനത്തിന് സ്കോളർഷിപ്പ് നൽകുന്നതിനായുള്ള പദ്ധതി ഇക്കൊല്ലം തുടരുന്നതിനായി 5 ലക്ഷം രൂപ വകയിരുത്തി.

* അനേകായിരം സഭാംഗങ്ങൾ പ്രവർത്തിക്കുന്ന ആതുര ശുശ്രൂഷാരംഗത്തേയ്ക്ക് പ്രവേശിക്കാൻ പരിശീലനം നേടുന്നവരും ITI, ITC എന്നീ മേഖലകളിൽ പഠനം നടത്തുന്നവരുമായ അർഹരായ മലങ്കരസഭാംഗങ്ങൾക്ക് യൂണിഫോം അലവൻസ് നൽകുന്ന പദ്ധതിയ്ക്കായി ഇക്കൊല്ലവും 15 ലക്ഷം രൂപ വകയിരുത്തുന്നു.

* സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന അർഹരായ വിദ്യാർത്ഥികൾക്ക് ഇന്ത്യക്കുള്ളിൽ ഉപരിപഠനം നടത്തുന്നതിന് 15 ലക്ഷം രൂപ വകയിരുത്തുന്നു

* മികച്ച ഫലം പുറപ്പെടുവിക്കുന്ന ഒരു സ്ഥാപനമാണ് തിരുവനന്തപുരത്തെ സിവിൽ സർവീസ് അക്കാദമി. ഈ വർഷം അവിടെ പരിശീലനം നേടുന്ന അർഹരായ 10 വിദ്യാർത്ഥികൾക്ക് സഭയുടെ സ്കോളർഷിപ്പ് നൽകും. അതിനായി 5 ലക്ഷം രൂപ വകയിരുത്തുന്നു.

* ഈ രാജ്യത്തിന്റെ നട്ടെല്ലായ മണ്ണിൽ പൊന്നുവിളയിക്കുന്ന കർഷകരുടെ ഇടയിലെ പ്രതിഭകളിൽ അനേകം സഭാംഗങ്ങളുണ്ട്. അത്തരം കർഷകരെ - വിശിഷ്യാ നെൽ-ക്ഷീര കർഷകരെ ആദരിക്കുന്നതിന് 5 ലക്ഷം രൂപ ഇക്കൊല്ലവും വകയിരുത്തുന്നു.

* പരിസ്ഥിതി കമ്മീഷന്റെ വിവിധ പദ്ധതികൾക്കായി 2 ലക്ഷം രൂപ.

* സഭാവക പുരയിടങ്ങളിൽ പരിസ്ഥിതി കമ്മീഷന്റെ സഹായത്തോടെ ഹൈബ്രിഡ് ഫലവൃക്ഷങ്ങൾ വെച്ചു പിടിപ്പിക്കുന്നതിന് 5 ലക്ഷം രൂപ.

* പരിസ്ഥിതി കമ്മീഷന്റെ നേതൃത്വത്തിൽ ഗ്രീൻ ഓഡിറ്റിംഗ് നടത്തുന്നതിന് 5 ലക്ഷം രൂപ

* മലങ്കരയിലെ വാങ്ങിപ്പോയ പ. കാതോലിക്കാ ബാവാമാരുടെ ഓർമ്മപെരുന്നാളുകൾക്കായി ഏർപ്പെടുത്തിയ പാവനസ്മൃതിക്ക് ഈ വർഷവും 5 ലക്ഷം രൂപ.

* മൺമറഞ്ഞ അവൈദിക സഭാ നേതാക്കളെ അനുസ്മരിക്കുന്നതിന് 7 ലക്ഷം രൂപ.

* യുവതലമുറയെ മുഖ്യ ലക്ഷ്യമാക്കി മിഷൻ ബോർഡിന്റെ സഹായത്തോടെ നടപ്പാക്കുന്ന പ്രത്യേക മിഷൻ പ്രവർത്തനങ്ങൾക്ക് 5 ലക്ഷം രൂപ.

* കേരളത്തിലെ വിദ്യാഭ്യാസ വിപ്ലവത്തിന് നാന്ദി കുറിച്ച പഴയ സെമിനാരി നാലുകെട്ടിന്റെ നവീകരണ പ്രവർത്തനങ്ങൾ നടന്നുവരുന്നു. സെമിനാരിക്ക് സ്വന്തമായ വരുമാന സ്രോതസുകൾ ഉണ്ടെങ്കിലും വർക്കിംഗ് കമ്മറ്റിയുടെ ശുപാർശപ്രകാരം ഈ പ്രവർത്തനങ്ങൾക്ക് പൊതുഫണ്ടിൽ നിന്ന് 30 ലക്ഷം രൂപ.

* മാനേജിംഗ് കമ്മറ്റി സമ്മേളിക്കുന്ന പഴയ സെമിനാരിയിലെ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ഹാളിന്റെ നവീകരണത്തിന് 25 ലക്ഷം രൂപ.

* നിർദ്ദിഷ്ട ലോകോളേജിന് ജനറൽ ഫണ്ടിൽ നിന്നും 2 കോടി രൂപ.

* ഉത്തര കേരളത്തിൽ ഒരു ഫാർമസി കോളേജ് സ്ഥാപിക്കുന്നതിനുള്ള സാദ്ധ്യതാ പഠനത്തിന് 5 ലക്ഷം രൂപ.

* വ്യവഹാരങ്ങൾക്കും അനുബന്ധ ചിലവുകൾക്കും വകയിരുത്തുന്ന തുക 1 കോടിയിൽ നിന്നും 75 ലക്ഷമായി കുറവുചെയ്യുന്നു.

* മലങ്കര സഭയുടേയും പൗരസ്ത്യ കാതോലിക്കായുടെ ആസ്ഥാനമായ ദേവലോകം അരമനയിൽ അതിന്റെ പ്രൗഢിക്കനുയോജ്യമായ ഒരു പുതിയ ബ്ലോക്ക് നിർമ്മിക്കുന്നതിന് 10 കോടി രൂപാ വകയിരുത്തുന്നു. ഈ ചിലവിലേയ്ക്കായി 10 കോടി രൂപാ പ്രത്യേക സംഭാവനയായും പ്രതീക്ഷിക്കുന്നു.

* കോട്ടയത്ത് ഓർത്തഡോക്സ് കൾച്ചറൽ സെന്റർ നിർമ്മിക്കുന്നതിന് 1 കോടി രൂപ വകയിരുത്തുന്നു.

* കോട്ടയത്തെ നിർദ്ദിഷ്ട കൊമേഴ്സ്യൽ കോംപ്ലക്സിന് 50 ലക്ഷം രൂപ.

* തിരുവനന്തപുരത്ത് പബ്ലിക് റിലേഷൻ സെന്റർ സ്ഥാപിക്കുന്നതിന് 25 ലക്ഷം രൂപ.

* ഡിജിറ്റലൈസേഷന് 50 ലക്ഷം രൂപ

* പ. പിതാവിന്റെ സ്വപ്ന പദ്ധതിയായ വിഷൻ 2052-ന് 1 കോടി രൂപ.

* പ. മാർത്തോമ്മാ ശ്ലീഹാ കേരളത്തിൽ ആദ്യ പാദമൂന്നിയ മുസിരിസിൽ മാർത്തോമ്മൻ സ്മൃതി മണ്ഡപം സ്ഥാപിക്കുന്നതിന് 30 ലക്ഷം രൂപ.

* മദ്രാസ് ഭദ്രാസനത്തിന്റെ ഡിൻഡിഗൽ മിഷന് ഇദംപ്രഥമമായി 1 ലക്ഷം രൂപ

* ശ്രീലങ്കൻ മിഷന് 1 ലക്ഷം രൂപ.

* അനേകായിരം രോഗികൾക്ക് കൈത്താങ്ങേകുന്ന വെല്ലൂർ സ്നേഹഭവന് 5 ലക്ഷം രൂപ.

* പരമ്പരാഗത കലാ രൂപങ്ങളും ഗാനങ്ങളും സംരക്ഷിക്കുന്നതിന് 2 ലക്ഷം രൂപ.

"പൈതൃകം-മലങ്കരസഭാ സാഹിതീ സരണി" പ്രസിദ്ധീകരണത്തിന് 3 ലക്ഷം രൂപ

* മൂന്നു സഹദാമാരുടെ തിരുശേഷിപ്പ് സ്ഥാപിച്ചിരിക്കുന്ന ചരിത്രമുറങ്ങുന്ന കുന്ദംകുളം സെമിനാരിക്ക് 5 ലക്ഷം രൂപ.

* ആരോഗ്യ-വിദ്യാഭ്യാസ സഹായങ്ങൾക്കു വകയിരുത്തുന്ന തുക 20 ലക്ഷം രൂപ.

* സഭയുടെ ആദ്യ മിഷൻ ഹോസ്പിറ്റലായ ഇരവിപേരൂർ സെന്റ് മേരീസ് മിഷൻ ഹോസ്പിറ്റലിന് പ്രത്യേക ഗ്രാന്റായി 15 ലക്ഷം രൂപ.

* ബൈബിൾ സൊസൈറ്റിക്ക് ഇദംപ്രഥമമായി 1 ലക്ഷം രൂപ.

* പ. സഭയിലെ സാഹിത്യ പ്രതിഭകളെ ആദരിക്കുന്നതിന് 2 ലക്ഷം രൂപ.

* ശതാബ്ദിയിലേയ്ക്കു കടക്കുന്ന സ്ലീബാദാസ സമൂഹത്തിനുള്ള വിഹിതം 10 ലക്ഷം രൂപയായി വർദ്ധിപ്പിച്ചു.

* പ. സഭയുടെ ക്ഷേമഭവനങ്ങൾക്കുള്ള (Welfare Homes) ഗ്രാന്റ് 15 ലക്ഷം രൂപയായി വർദ്ധിപ്പിച്ചു.

* സഭാവക ആശുപത്രികൾക്ക് 7 ലക്ഷം, മിഷൻ ബോർഡിന് 5 ലക്ഷം.

* ആദ്ധ്യാത്മിക സംഘടനകൾക്കുള്ള സഹായം 20 ലക്ഷം രൂപയായി ഉയർത്തി.

* സഭയുടെ ഓൺ ലൈൻ ചാനലിനുവേണ്ടി 5 ലക്ഷം രൂപ വകയിരുത്തുന്നു.

* സ്ത്രീ ശാക്തീകരണം കാലഘട്ടത്തിന്റെ ആവശ്യമാണെന്ന ദീർഘവീക്ഷണത്തോടെ പ്രവർത്തിച്ച പിതാവായിരുന്നു പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവ. മർത്തമറിയം സമാജത്തിന്റെ നേതൃത്വത്തിൽ വനിതകളുടെ സ്വയം സഹായ സംഘങ്ങൾ രൂപീകരിക്കുവാൻ ബജറ്റിൽ 25 ലക്ഷം രൂപ വകയിരുത്തുന്നു

* അഭ്യസ്ഥവിദ്യരും അർഹരുമായ സഭാംഗങ്ങളായ യുവാക്കളുടെ സ്റ്റാർട്ടപ്പ് പ്രോജക്റ്റുകൾക്ക് 20 ലക്ഷം രൂപ.

* പീരുമേട് മാർ ബസേലിയോസ് എൻജിനിയറിംഗ് കോളജിന് ലോണായി 15 ലക്ഷം രൂപ

* പീരുമേട്ടിലെ മലങ്കര ചർച്ച് കോഫി എസ്റ്റേറ്റിന്റെ വികസനത്തിനുള്ള സാദ്ധ്യതാ പഠനത്തിന് 2 ലക്ഷം രൂപ.

* ഭവന നിർമ്മാണ സഹായത്തിനും വിവാഹ സഹായത്തിനും 35 ലക്ഷം രൂപാ വീതം.

* കേരളം ലഹരിയുടെ നീരാളിപ്പിടുത്തത്തിൽ അതിവേഗം അമരുകയാണ്. യുവതലമുറ മയക്കുമരുന്നിന് അടിമയാകുന്നതിന്റെ കണക്ക് ഞെട്ടിപ്പിക്കുന്നതാണ് ഈ സാമൂഹിക വിപത്തിനെതിരെ പ്രവർത്തിക്കുന്നതിന് സഭാ മദ്യവർജ്ജന ധാർമ്മികോന്നമന സമതിക്ക് 5 ലക്ഷം രൂപ.

**A-1 കാതോലിക്കാദിന പിരിവ്**

2022-23-ലെ കാതോലിക്കാദിന പിരിവ് 2023 ഫെബ്രുവരി മാസം 15-ാം തീയതിവരെ 8.37 കോടി രൂപ ലഭിച്ചു. ബജറ്റ് വർഷം കാതോലിക്കാ ദിനപ്പിരിവിലൂടെ സഭ ലക്ഷ്യമിടുന്ന 22 കോടി രൂപ പൂർണ്ണമായും സമാഹരിക്കാമെന്നു പ്രതീക്ഷിക്കുന്നു.

ഇതിൽനിന്നും,

* മെത്രാസനങ്ങൾക്കും മെത്രാപ്പോലീത്താമാർക്കുമായി 60 ലക്ഷം.

* കാതോലിക്കേറ്റ് ഓഫീസിന് 90 ലക്ഷം

* കാതോലിക്കേറ്റ് അരമനയ്ക്ക് 40 ലക്ഷം

* കാതോലിക്കോസ് ഓഫീസിന് 46.5 ലക്ഷം

* പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന് 12.5 ലക്ഷം

* അന്തർസഭാ ബന്ധങ്ങൾക്ക് 9 ലക്ഷം

* വൈദിക സംഘത്തിന് 1 ലക്ഷം

* പാഴ്സനേജ് നിർമ്മാണ സഹായത്തിന് 15 ലക്ഷം,

* അവികസിത പള്ളികൾക്കും ചാപ്പലുകൾക്കും, കാതോലിക്കേറ്റ് സെന്ററുകൾക്കും 1 കോടി രൂപ.

* ഭീമമായ കടബാദ്ധ്യതയുള്ള ബ്രഹ്മവാർ ഭദ്രാസനത്തിന് 15 ലക്ഷം രൂപ.

* കൊട്ടാരക്കര-പുനലൂർ മെത്രാസനത്തിന് 5 ലക്ഷം,

* നിലയ്ക്കൽ മെത്രാസനത്തിന് 5 ലക്ഷം

* തിരുവിതാംകോട് തീർത്ഥാടന കേന്ദ്രത്തിന് 3 ലക്ഷം

* മട്ടാഞ്ചേരി കൂനൻകുരിശു പള്ളിക്ക് 2 ലക്ഷം

ഇവയാണ് പ്രധാന ചെലവുകൾ.

122 കോടി രൂപ വരവ്-ചെലവ് പ്രതീക്ഷിക്കുന്ന ബജറ്റ് മാനേജിംഗ് കമ്മറ്റി മുമ്പാകെ അംഗീകാരത്തിനായി അവതരിപ്പിക്കുന്നു.

**A-2 കാതോലിക്കേറ്റ് ഓഫീസ്**

കാതോലിക്കാദിന പിരിവിൽ നിന്നും ലഭിക്കുന്ന ഗ്രാന്റിലൂടെയാണ് പ്രധാനമായും കാതോലിക്കേറ്റ് ഓഫീസിന്റെ പ്രവർത്തനങ്ങൾ നടക്കുന്നത്. കാതോലിക്കാദിനപ്പിരിവിൽ നിന്നും 90 ലക്ഷം രൂപ ഓഫീസിന്റെ പ്രവർത്തനങ്ങൾക്ക് വേർതിരിച്ചിട്ടുണ്ട്. എം.ഡി.സി.സി.യിൽ നിന്നുള്ള 40 ലക്ഷം രൂപ ഉൾപ്പെടെ ആകെ 1.31 കോടി രൂപ ഈ വർഷം കാതോലിക്കേറ്റ് ഓഫീസ് അക്കൗണ്ടിലേക്ക് പ്രധാനമായും വരവ് പ്രതീക്ഷിക്കുന്നു.

ചർച്ച് അക്കൗണ്ട്സ് കമ്മറ്റിയും, പബ്ലിക് റിലേഷൻസ് ഡിപ്പാർട്ട്മെന്റും, മാനവശേഷി ശാക്തീകരണ വിഭാഗവും കാതോലിക്കേറ്റ് ഓഫീസിന്റെ ഭാഗമാണ്.

**A-3 കാതോലിക്കോസ് ഓഫീസ്**

കാതോലിക്കോസ് ഓഫീസിന്റെ പ്രവർത്തനങ്ങൾക്കായി കാതോലിക്കാദിന പിരിവിൽനിന്നുള്ള 46.5 ലക്ഷം രൂപയും എം.ഡി.സി.സി.യിൽനിന്നുള്ള 9.5 ലക്ഷം രൂപയുമാണ് പ്രധാന വരവ്. 72 ലക്ഷം രൂപ വരവ് ചെലവ് പ്രതീക്ഷിക്കുന്ന ബജറ്റ് അവതരിപ്പിക്കുന്നു.

**A-4 കാതോലിക്കേറ്റ് പ്രസ്സ്**

കാതോലിക്കേറ്റ് പ്രസ്സിനുവേണ്ടി 62 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A-5 കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂൾസ് കോർപ്പറേറ്റ് മാനേജ്മെന്റ്**

പ. സഭയുടെ ഉടമസ്ഥതയിലുള്ള ഹയർസെക്കണ്ടറി സ്കൂളുകൾ, ഹൈസ്കൂളുകൾ, അപ്പർ/ലോവർ പ്രൈമറി സ്കൂളുകൾ, ട്രെയിനിംഗ് സ്കൂളുകൾ എന്നിവ ഈ മാനേജ്മെന്റിന്റെ നിയന്ത്രണത്തിലാണ്. വിവിധ നിർമ്മാണ പ്രവർത്തനങ്ങൾക്കായി 6.5 കോടി രൂപാ വക കൊള്ളിച്ചിട്ടുണ്ട്. 11.76 കോടി രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A-6 കോർപ്പറേറ്റ് മാനേജ്മെന്റ് ഓഫ് എം.ഒ.സി. കോളേജസ്**

പ. സഭയുടെ ഉടമസ്ഥതയിലുള്ള വിവിധ കോളേജുകളുടെ ഈ സാമ്പത്തിക വർഷത്തേക്കുള്ള 7.64 കോടി രൂപയുടെ ബജറ്റ് അംഗീകാരത്തിന് സമർപ്പിക്കുന്നു.

**A-7 ജനറൽ അക്കൗണ്ട്**

പരുമല സെമിനാരിയിൽ നിന്നും 5 കോടി രൂപയും എം.ഡി.സി. സെന്ററിൽ നിന്നും 10 ലക്ഷം രൂപായും ജനറൽ അക്കൗണ്ടിലേക്ക് ഈ സാമ്പത്തിക വർഷം വരവ് പ്രതീക്ഷിക്കുന്നു. 75 ലക്ഷം രൂപ വൈദിക ശമ്പളപദ്ധതിക്കായി കാതോലിക്കാദിനപ്പിരിവിൽ നിന്നും ഈ ഫണ്ടിലേക്ക് വകകൊള്ളിച്ചിട്ടുണ്ട്.

നിലയ്ക്കൽ എക്യുമെനിക്കൽ സെന്ററിന് ഗ്രാന്റ് ഈ ഫണ്ടിൽ നിന്നാണ് നൽകുന്നത്. ഇപ്രകാരം 23.63 കോടി രൂപയുടെ അടങ്കൽ ബജറ്റ് അവതരിപ്പിക്കുന്നു.

**A-8 ഭവന സഹായ പദ്ധതി**

നിർധനരായ സഭാംഗങ്ങൾക്ക് കിടപ്പാടം നിർമ്മിക്കുന്നതിനായുള്ള സഹായ പദ്ധതിക്ക് ഈ സാമ്പത്തിക വർഷത്തേക്ക് 52.4 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A-9 മലങ്കര ഓർത്തഡോക്സ് ചർച്ച് ഡവലപ്മെന്റ് ഫണ്ട്**

മലങ്കര ഓർത്തഡോക്സ് ചർച്ച് ഡവലപ്പ്മെന്റ് ഫണ്ടിനായി 12 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A-10 മാർ ബസേലിയോസ് മാർത്തോമ്മാ ചാരിറ്റി ഫണ്ട്**

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമനസ്സുകൊണ്ട് ആരംഭിച്ച ഈ ഫണ്ടി

ലേക്കുള്ള വരവ് പരിശുദ്ധ പിതാവിന്റെ എൻഡോവ്മെന്റിൽ നിന്നും ലഭിക്കുന്ന പലിശയുടെ 50 ശതമാനവും, കാതോലിക്കാദിന പിരിവിൽ നിന്നുമുള്ള ഒരു ലക്ഷം രൂപയുമാണ്

ഈ വർഷം 2.35 ലക്ഷം രൂപയുടെ വരവുചെലവ് ഉള്ള ബജറ്റ് അവതരിപ്പിക്കുന്നു.

**A-11 മാർ ബസേലിയോസ് പബ്ലിക് സ്കൂൾ, ദേവലോകം**

മാർ ബസേലിയോസ് പബ്ലിക് സ്കൂളിനുവേണ്ടി 6.52 കോടി രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A-12 മാർ ഡയനീഷ്യസ് ചർച്ച് സെന്റർ (MDC സെന്റർ)**

ഈ സാമ്പത്തിക വർഷം എം.ഡി.സി. സെന്ററിൽനിന്ന് വാടക ഇനത്തിൽ സർവ്വീസ് നികുതി അടക്കം 1.6 കോടി രൂപാ വരവ് പ്രതീക്ഷിക്കുന്നു, എം.ഡി.സി സെന്റർ വികസനത്തിന് 80 ലക്ഷം രൂപ വകയിരുത്തിയിട്ടുണ്ട്. ഓർത്തഡോക്സ് കൾച്ചറൽ സെന്ററിനു വേണ്ടി 1.5 കോടി രൂപയും വക കൊള്ളിച്ചിട്ടുണ്ട്.

എം.ഡി.സി.സിയിൽനിന്നും കാതോലിക്കേറ്റ് അരമനയ്ക്ക് 10 ലക്ഷവും കാതോലിക്കേറ്റ് ഓഫീസിന് 40 ലക്ഷവും കാതോലിക്കോസ് ഓഫീസിനു 9.5 ലക്ഷവും ഗ്രാന്റ് നൽകുവാൻ വേർതിരിച്ചിട്ടുണ്ട്. പ. സഭയുടെ ജനറൽ അക്കൗണ്ടിലേക്ക് 10 ലക്ഷവും വകയിരുത്തിയിട്ടുണ്ട്. ഇവയെല്ലാം ചേർന്ന് 4.38 കോടി രൂപയുടെ അടങ്കൽ ബജറ്റ് അവതരിപ്പിക്കുന്നു

**A-13 എം.ഡി. സെമിനാരി**

മലങ്കര മെത്രാപ്പോലീത്തായുടെ നേരിട്ടുള്ള ഭരണത്തിൽ സ്ഥിതിചെയ്യുന്ന എം.ഡി. സെമിനാരിക്കായി 30,000 രൂപായുടെ ബജറ്റ് മാനേജിംഗ് കമ്മറ്റി മുമ്പാകെ അവതരിപ്പിക്കുന്നു.

**A-14 വിവാഹസഹായ പദ്ധതി**

നിർധനരായ പെൺകുട്ടികൾക്ക് വിവാഹധനസഹായം നൽകുന്നതിന് ആവിഷ്കരിക്കപ്പെട്ട ഈ പദ്ധതിയിലൂടെ എല്ലാ വർഷവും അനേകം പേർക്ക് സഹായം ലഭ്യമാകുന്നുണ്ട്

ഈ സാമ്പത്തിക വർഷം 55 ലക്ഷം രൂപയുടെ വരവുചെലവുള്ള ബജറ്റ് അവതരിപ്പിക്കുന്നു. പരുമല സെമിനാരിയിൽ നിന്നുള്ള വിഹിതവും കാതോലിക്കാ ദിനപ്പിരിവിൽ നിന്നുള്ള ഗ്രാന്റും ആണ് പ്രധാന വരുമാന സ്രോതസ്.

**A-15 മട്ടാഞ്ചേരി കൂനൻകുരിശ് തീർത്ഥാടനകേന്ദ്രം**

88 60 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A-16 M.B.C കോളജ് ഓഫ് എഞ്ചിനീയറിംഗ് & ടെക്നോളജി, പീരുമേട്**

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ പരിശ്രമഫലമായി ഉന്നത വിദ്യാഭ്യാസ മേഖലയിൽ സഭയ്ക്ക് ഉണ്ടായ സ്ഥാപനമാണ് M.B.C. കോളജ് ഓഫ് എഞ്ചിനീയറിംഗ് & ടെക്നോളജി. കോളേജിന്റെ വികസന പ്രവർത്തനങ്ങൾക്കും ദൈനംദിന ചെലവുകൾക്കുമുള്ള തുക വകകൊള്ളിക്കുന്നു.

2023–'24 സാമ്പത്തിക വർഷത്തേയ്ക്ക് 11.15 കോടി രൂപയുടെ ബജറ്റ് അംഗീകാരത്തിനായി സമർപ്പിക്കുന്നു.

**A-17 മെഡിക്കൽ ആൻഡ് എഡ്യൂക്കേഷൻ അസിസ്റ്റൻസ് സ്കീം**

നിർദ്ധനരായ രോഗികൾക്ക് ജാതിമതഭേദമെന്യേ ചികിത്സാസഹായവും, വിദ്യാർത്ഥികൾക്ക് പഠന സഹായവും നൽകാൻ ആവിഷ്കരിച്ച പദ്ധതിയാണിത്. കാതോലിക്കാദിന പിരിവിൽനിന്നു ഇക്കൊല്ലം 20 ലക്ഷം രൂപകൂടാതെ സഹായഹസ്തം പദ്ധതിക്കു നീക്കിവെച്ചിരിക്കുന്ന 30 ലക്ഷം രൂപയുമാണ് ഇതിന്റെ പ്രധാന വരുമാനം. 51.5 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A-19 മലങ്കര ചർച്ച് കോഫി എസ്റ്റേറ്റ്, പീരുമേട്**

കാപ്പിയും കുരുമുളകും കൃഷി ചെയ്യുന്ന മലങ്കര ചർച്ച് കോഫി എസ്റ്റേറ്റിനായി 63.71 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു

**A-20 മുന്നാറ്റുമുക്ക് വസ്തു, പീരുമേട്**

75 ഏക്കർ വിസ്തൃതിയുള്ള ഈ സ്ഥലത്ത് 50 ഏക്കറിലാണ് കൃഷി ചെയ്യുന്നത്. 29.41 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A-21 മലങ്കര ചർച്ച് പള്ളിക്കുന്ന് വസ്തു, പീരുമേട്**

കാപ്പി, ഏലം എന്നിവയാണ് ഇവിടെ കൃഷി ചെയ്യുന്നത്. 12 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു

**A-22 മലങ്കര ഓർത്തഡോക്സ് ചർച്ച് പബ്ലിക്കേഷൻസ്**

ഈ വർഷം എം.ഒ.സി. പബ്ലിക്കേഷൻസിന്റെ പ്രവർത്തനങ്ങൾക്കായി 2 കോടി രൂപയുടെ ബജറ്റ് അംഗീകാരത്തിനാ യി സമർപ്പിക്കുന്നു.

**A-23 നാചറൽ കലാമിറ്റി അസിസ്റ്റൻസ് പ്രോജക്ട്**

പ്രകൃതിദുരന്തത്തിന് ഇരയാകുന്ന ആളുകളെ സഹായിക്കുന്നതിന് ആവിഷ്കരിച്ച നാചറൽ കലാമിറ്റി അസിസ്റ്റൻസ് പ്രോജക്ടിന് വേണ്ടി 22 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു

**A-24 പഴയ സെമിനാരി**

മലങ്കര മെത്രാപ്പോലീത്തായുടെയും കൂട്ടു ട്രസ്റ്റിമാരുടെയും ഭരണ ചുമതലയിലാണ് പഴയ സെമിനാരിയുടെയും അനുബന്ധ സ്ഥാപനങ്ങളുടെയും പ്രവർത്തനങ്ങളും, വസ്തുക്കളുടെ സംരക്ഷണവും നടത്തുന്നത്. ഈ സാമ്പത്തിക വർഷത്തിൽ 82.30 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A-25 പാറേട്ട് മാർ ഈവാനിയോസ് ഹോസ്പിറ്റൽ, പുതുപ്പള്ളി**

16.22 കോടി രൂപയുടെ ബജറ്റ് അംഗീകാരത്തിന് സമർപ്പിക്കുകയാണ്.

**A-26 മലങ്കര ഓർത്തഡോക്സ് വൈദിക ക്ഷേമനിധി**

കാതോലിക്കാദിന പിരിവിൽ നിന്നും 30 ലക്ഷം രൂപ വൈദികക്ഷേമനിധിയ്ക്കായി ലഭിക്കും. 32 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A-27 സെന്റ് മേരീസ് ഹോസ്പിറ്റൽ, ഇരവിപേരൂർ**

മൂന്നാമത്തെ ബ്ലോക്കിന്റെ പണി ആരംഭിച്ചിരിക്കുന്നു. ഈ വർഷത്തേക്ക് 3.32 കോടി രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A-28 വെട്ടിക്കൽ സെന്റ് തോമസ് ദയറാ**

മലങ്കരസഭയുടെ ദയറാപ്രസ്ഥാനത്തിന് പ്രാരംഭം കുറിച്ച വെട്ടിക്കൽ ദയറായുടെ പ്രവർത്തനങ്ങൾക്കായി 17.35 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു. കാതോലിക്കാദിനപ്പിരിവിൽനിന്നും ഗ്രാന്റായി 1 ലക്ഷം രൂപാ നൽകുന്നുണ്ട്.

**A-29 വള്ളിക്കാട്ടു ദയറാ, വാകത്താനം**

61.33 ലക്ഷം രൂപയുടെ വരവുചെലവുകളുള്ള ബജറ്റ് അവതരിപ്പിക്കുന്നു.

**A-30 അൺഡവലപ്ഡ് ചർച്ചസ് ആൻഡ് കാതോലിക്കേറ്റ് സെന്റേഴ്സ് ഡവലപ്മെൻറ് ഫണ്ട്**

സാമ്പത്തികമായി പിന്നാക്കം നിൽക്കുന്ന പള്ളികളുടെ പുനർനിർമ്മാണത്തിനും പുതിയ കാതോലിക്കേറ്റ് സെന്ററുകൾ നിർമ്മിക്കുന്നതിനും സഹായം നൽകുന്നതിനുള്ള പദ്ധതിയാണിത്. അവികസിത മേഖലകളിലെ പള്ളികളിൽ പാഴ്സനേജ് നിർമ്മിക്കുന്നതിനുള്ള പദ്ധതിയും ഇതോടൊപ്പമുണ്ട്. ഈ സാമ്പത്തിക വർഷം 4 കോടി രൂപ അടങ്കലുള്ള ബജറ്റ് അംഗീകാരത്തിന് സമർപ്പിക്കുന്നു.

എ ഷെഡ്യൂളിൽ ഉൾപ്പെട്ട എല്ലാ യൂണിറ്റുകൾക്കുമായി ആകെ 122 കോടി 31 ലക്ഷം രൂപാ ബജറ്റ് അടങ്കൽ ഉണ്ട്.

മേൽപറഞ്ഞ ഇനങ്ങളിൽ കാണിച്ചിരിക്കുന്ന ചെലവുകൾ ഓഡിറ്റിന് വിധേയമാണ്.



# സഹോദരൻ



(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)

**Sahodaran (Brother) 2022-23**

31-Jan-23 to 28-Feb-23

| | |
|---|---|
| Educational Aid | 4,80,000.00 |
| Housing Aid | 7,85,000.00 |
| Marriage Aid | 5,50,000.00 |
| Medical Aid | 1,70,597.00 |
| SPECIAL AID | 1,00,000.00 |
| Grand Total | 40,85,597.00 |

ചാരിറ്റിയിൽ സംഭാവന നൽകിയവരുടെ പേരുവിവരങ്ങൾ.

1399. Mar Bahanan Sahada Charitable Society KT
1400. Vinu Kuriakose
1401. Prof S Ninan Kakkanad Cochin
1402. Varghese Kurian Njarakkad
1403 Fr Pathrose Joy Jaipur
1404. Sunny Skariah Thumpamon
1405. William IT Cheruthurithy
1406. Austin
1407. Fr Mathew Nedumparambil
1408. Elsy Jacob Kottayam
1409. K.J Jacob Kottayam
1410. Vicar Mar Semavon Orthodox Church Manjakkala
1411 Selinna Pampakuda
1412 St Kuriakose Orthodox Valiyapally Adoor
1413. Sunday School Student St Thomas Orthodox Valiyapali Meenadom
1414. Andrews Scaria Ireland
1415. Mathew Jacob Vazhoor
1416. Kurian Baby Canada
1417 Vicar St Marys Orthodox Valiyapally Kozhencherry
1418. Sosamma Philip TVM
1419 Thampan Mathew Kozhencherry
1420 Varghese Abraham Kozhencherry
1421 Reji P Mathew Kozhencherry
1422. K.A Mathew Kozhencherry
1423. Marykutty Varghese Kozhencherry
1424. Mathaikutty Kalloor
1425. Suja N Thomas Kozhencherry
1426 Ipe Korah Kottayam
1427 Saji Joseph Kottayam
1428. Ocym St Marys Orthodox Church Chengannur
1429 St George Orthodox Cathedral Marthamariayam Vanitha Samajam Nagpur
1430. Mathew John Bhandara
1431 Aji Mathew Maharashtra
1432 K T Kuriakose Bhandra
1433. K.V Mathew Bhandara
1434 Beena Santhosh John Bhandara
1435 Vicar St George Orthodox Cathedral Nagpur
1436. M.G John Nagpur
1437 Vicar St.Peters Orthodox Valiapally Konni PTM
1438 Fr.M.C Paulose St.Gregorios Medical Mission Hospital Parumala
1439 Vicar St Thomas Orthodox Valiyapally Ayroor
1440 H G Dr.Geevarghese Mar Barnabas Metropolitan S.Bathery
1441 V Philip Mathews Advocate Kochi
1442 Sr Rachel Asha Bhavan Othara
1443 Thomas Mathew Thazhathagady KTM
1444 Ramban Fr K.V Paul Parumala Mannar
1445 Joseph Mathew Parampuzha
1446 Ninnan Mathew NY
1447 John Mathai Sharjan
1448 Vicar Mar Lazarus Orthodox Valiyapally Pathanapuram Kollam
1449 Johnson K Zachariah
1450 George Thomas EKM
1451 Zachariah Varghese Aymanam KTM
1452 Issac Mammen Alappuzha
1453 Nadiyavila Iypunni Joseph Saudi Arabia
1454 Santh John Pampady

**Address:**
Baselios Marthoma Mathews III,
Catholicate Aramana, Devalokam,
Kottayam-686004, Kerala, India

***ACCOUNT DETAILS:***

*Indian Currency*

| | | |
|---|---|---|
| Account Name | : | Baselios Marthoma Mathews III |
| Account Number | | 50220001884863 |
| IFSC | : | ESMF0001132 |
| Bank & Branch | : | ESAF Small Finance Bank, Kottayam |

*Foreign Currency*

| | | |
|---|---|---|
| Account Name | : | Malankara Orthodox Syrian Church |
| Account Number | | 40059833606 (FCRA Savings Account) |
| IFSC | : | SB N0000691 |
| Bank & Branch | | State Bank of India New Delhi Main Branch |
| Swift | : | SB NINBB104 |

Malankara Orthodox Syrian Church

Catholicate Aramana,
Devalokam P.O (Via.)
Muttambalam,
Kottayam-686004
Kerala, India
Tel no 0481 2578500, 2578499
*Email:*
catholicos@mosc.in
*Web Manager*
webmanager@mosc.in
*Public Relations officer*
pro@mosc.in



**കോട്ടയം:** സർവമതസന്ദേശമുയർത്തി മലങ്കര ഓർത്തഡോക്സ് സഭ സംഘടിപ്പിച്ച ഏകതാ സദസ് വ്യത്യസ്തമായി. സംഗമത്തിൽ പങ്കെടുത്ത എല്ലാ വിശിഷ്ടവ്യക്തികളും ചെടികൾ നട്ടു. ഈ ചെടികൾ ദേവലോകം കാതോലിക്കേറ്റ് അരമനയിലെ ഫലഭൂയിഷ്ഠമായ മണ്ണിൽ പരിപാലിക്കും. മതജീവിതം നിരന്തരം വിചാരണ ചെയ്യപ്പെടുന്ന സമകാലിക സാഹചര്യത്തിൽ ഇത്തരമൊരു കൂടിച്ചേരലുകളുടെ പ്രസക്തി വളരെയേറെയാണെന്ന് ആമുഖ പ്രസംഗം നടത്തിയ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ത്രിതീയൻ കാതോലിക്കാ ബാവ പറഞ്ഞു. മേജർ ആർച്ച് ബിഷപ് കർദിനാൾ മാർ ജോർജ് ആലഞ്ചേരി, അഡീഷണൽ ഡയറക്ടർ ജനറൽ ഓഫ് റവന്യൂ ഇന്റലിജൻസ് ഡോ.ടിജു. ഐ. ആർ.എസ്, മുഖ്യപ്രഭാഷണം നടത്തി. മാതൃഭൂമി എം.ഡി. ശ്രേയസ് കുമാർ, മാർ ജോസഫ് കല്ലറങ്ങാട്ട്, പാണക്കാട് സയ്യദ്മുനവർ അലി ഷിഹാബ് തങ്ങൾ, സ്വാമി ഗുരുരത്നം ജ്ഞാനതപസ്വി, ആർച്ച് ബിഷപ്പ് തോമസ് മാർ കൂറിലോസ്,ബിഷപ്പ് സിറിൾ മാർ ബസേലിയോസ്, ബിഷപ്പ് മാർ അവ്ഗിൻ മാർ കുര്യക്കോസ്, ഡോ.വി.പി. സുഹൈബ് മൗലവി,ശീമദ് അസ്പർസനാദ സ്വാമികൾ,റവ. ഡോ.ഏബ്രഹാം മാർ പൗലോസ് എപ്പിസ്കോപ്പാ, അക്കീരമൺ കാളി ദാസ ഭട്ടതിരിപ്പാട്, ബിഷപ്പ് മാർ പോൾ ആന്റണി മുല്ലശേരി, ബിഷപ്പ് ഗീവർഗീസ് മാർ അപ്രേം, ബിഷപ്പ് ഉമ്മൻ ജോർജ്, ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്ത, മാർ ജോസഫ് പള്ളിക്കാപ്പറമ്പിൽ എന്നിവർ പ്രസംഗിച്ചു. ജില്ലാ കലക്ടർ പി.കെ. ജയശ്രീ, എ.ഡി.എം. ജിനു പുന്നൂസ് തുടങ്ങി നിരവധി പ്രമുഖർ ഏകതാ സദസിൽ സംബന്ധിച്ചു. അഡ്വ. ബിജു ഉമ്മൻ സ്വാഗതവും, ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് നന്ദിയും പറഞ്ഞു

# പ. എപ്പിസ്കോപ്പൽ സുന്നഹദോസ് തീരുമാനങ്ങൾ



**കോട്ടയം:** മലങ്കര ഓർത്തഡോക്സ് സഭയുടെ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് യോഗം സമാപിച്ചു.

2023 ഫെബ്രുവരി 20 മുതൽ 24 വരെ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ചേർന്ന സുന്നഹദോസിൽ സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും പങ്കെടുത്തു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു

സഭയുടെ ബി ഷെഡ്യൂളിൽപ്പെട്ട സംഘടനകളുടെയും സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും കണക്കുകൾ സുന്നഹദോസ് അംഗീകരിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ, ഏബ്രഹാം മാർ സ്തേഫാനോസ് മെത്രാപ്പോലീത്താ, ഡോ. ഏബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ, ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ, ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ, ഡോ. ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ, ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. റജി മാത്യു, ഫാ. ഡോ. ജോസി ജേക്കബ്, വെരി. റവ. കെ. വി. പോൾ റമ്പാൻ, ഫാ. എം. സി. പൗലോസ് തുടങ്ങിയവർ വിവിധ റിപ്പോർട്ടുകൾ അവതരിപ്പിച്ചു.

ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ, മാത്യൂസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ, ഡോ. ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ എന്നിവർ ധ്യാനം നയിച്ചു

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ വിവിധ റീജിയണുകൾക്ക് ചുമതലക്കാരെ നിയമിച്ചു. സഭയിലെ വിവിധ ആശ്രമങ്ങൾക്കും കോൺവെന്റുകൾക്കും വിസിറ്റർ ബിഷപ്പുമാരെ നിയമിച്ചു. സൺഡേസ്

## ഭവനരഹിതർക്ക് വീട് ഒരുക്കുന്നത് കർത്തവ്യം പരിശുദ്ധ കാതോലിക്കാ ബാവാ



ഭവനരഹിതർക്ക് വീട് ഒരുക്കുന്നത് ഔദാര്യമല്ല കർത്തവ്യമാണെന്ന് പ. കാതോലിക്കാ ബാവാ. പ. സഭയുടെ ഭവനനിർമ്മാണ സഹായ വിതരണം നടത്തുകയായിരന്നു പ. പിതാവ്. മനുഷ്യന്റെ അടിസ്ഥാന ആവശ്യങ്ങളിൽ പ്രാധാന്യമർഹിക്കുന്നതാണ് സുരക്ഷിതമായ ഭവനം. നഗരവൽക്കരണം, സാമ്പത്തിക മാന്ദ്യം, പ്രകൃതി ദുരന്തങ്ങൾ, എന്നിവ ഭവനരഹിതരുടെ എണ്ണം വർദ്ധിപ്പിക്കുന്നുവെന്നും പ. ബാവാ പറഞ്ഞു. ഭവനനിർമ്മാണ കമ്മറ്റി പ്രസിഡന്റ് അഭി. ഏബ്രഹാം മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, കൺവീനർ ജിജു പി. വർഗീസ്, സണ്ണി മത്തായി കമ്മറ്റിയംഗങ്ങളായ ഫാ. ജേക്കബ് ഫിലിപ്പ്, ജേക്കബ് കൊച്ചേരി, പി.യു. ഷാജൻ എന്നിവർ പ്രസംഗിച്ചു. 75 പേർക്ക് സഹായധനം വിതരണം ചെയ്തു






കൂൾ പ്രസ്ഥാനം, ബാലസമാജം എന്നിവയുടെ പ്രസിഡണ്ടായി ഡോ. ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെയും, നാഗ്പൂർ സെന്റ് തോമസ് വൈദിക സെമിനാരി വൈസ് പ്രസിഡണ്ടായി അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായെയും നിയമിച്ചു.

സഭയുടെ സി. ബി. എസ്. ഇ. സ്കൂളുകളുടെ മാനേജരായി ഡോ. ഗീവർഗീസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ നിയമിതനായി. പ്രീമാരിറ്റൽ കൗൺസലിംഗിന് കേന്ദ്രീകൃത സിലബസ് ഏർപ്പെടുത്തുന്നതിന് നിശ്ചയിച്ചു.

എപ്പിസ്കോപ്പൽ സുന്നഹദോസുമായി ബന്ധപ്പെട്ട വിവിധ കമ്മീഷനുകൾ പുന:സംഘടിപ്പിക്കുന്നതിന് തീരുമാനിച്ചു. വൈദികരുടെ ഇടവകേതര ശുശ്രൂഷ ഫലപ്രദമായി നടപ്പിലാക്കുന്നതിനുള്ള നടപടികൾ സ്വീകരിക്കുന്നതിന് നിശ്ചയിച്ചു. ○

## ഒന്നാം ചരമ വാർഷികം
## 09–03–2023



**ഫാ. ജോർജ് ജോസഫ് (85)**

(കാലം ചെയ്ത അഭിവന്ദ്യ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ സഹോദര പുത്രൻ)

**കല്ലുപുരക്കൽ**
**നഞ്ഞാർകുളങ്ങര**

- കോട്ടയം വാരിക്കാട്ട് കുടുംബയോഗം മുൻ രക്ഷാധികാരി
- പുത്തനങ്ങാടി കല്ലുപുരയ്ക്കൽ കുടുംബാംഗം
- ബോംബേ, നിരണം, മാവേലിക്കര ഭദ്രാസനങ്ങളിലെ നിരവധി പള്ളികളിൽ മുൻ വികാരി

ആചാര്യശാ മശിഹാ കുദാ-ശകളർപ്പിച്ചോ-
രാചാര്യന്മാർക്കേകുക പുണ്യം നാഥാ സ്തോത്രം

ഒന്നാം ചരമവാർഷികത്തോടനുബന്ധിച്ച് മാർച്ച് മാസം 12-ാം തീയതി ഞായറാഴ്ച അഭി. ഏബ്രഹാം മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്തായുടെ കാർമികത്വത്തിൽ വിശുദ്ധ കുർബ്ബാനയും കബറിങ്കൽ ധൂപപ്രാർത്ഥനയും നടത്തപ്പെടും.

*Inserted by:*
Family



മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ്കൺവെൻഷന്റെ നടുനോമ്പ് ദിനത്തിൽ ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭി. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് അനുഗ്രഹ സന്ദേശം നൽകുന്നു.ഫാ. ഗബ്രിയേൽ ജോസഫ്, ഷിജു തോമസ്, ഡോ. തോമസ് ജോൺ മാമ്പറ, ഫാ. കോശി വി. വർഗ്ഗീസ്, അഭി സഖറിയ മാർ സേവേറിയോസ്, അഭി. എബ്രഹാം മാർ സെറാഫിം, അഭി.മാത്യൂസ് മാർ തേവോദോസിയോസ്, അഭി. കുറിയാക്കോസ് മാർ ക്ലിമ്മീസ്, അഭി. എബ്രഹാം മാർ എപ്പിപ്പാനിയോസ്, അഭി ജോഷ്വാ മാർ നിക്കോദിമോസ്, അഭി. ഡോ. ഗീവർഗ്ഗീസ് മാർ തെയോഫിലോസ്, ഭദ്രാസന സെക്രട്ടറി വെരി. റവ. കെ. ജി. ജോൺസൺ കല്ലിട്ടതിൽ കോർ എപ്പിസ്കോപ്പ, സഭാ അൽമായ ട്രസ്റ്റി റോണി വർഗ്ഗീസ്, മുനിസിപ്പൽ ചെയർമാൻ അഡ്വ. സക്കീർ ഹുസൈൻ എന്നിവർ സമീപം.



പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാബാവായുടെ 'മലങ്കരസഭ ചരിത്ര സ്പന്ദനങ്ങൾ' എന്ന ഗ്രന്ഥം ദേവലോകം അരമനയിൽ വച്ച് വിതരണോദ്ഘാടനം നിർവ്വഹിച്ചു.

മലങ്കര ഓർത്തഡോക്സ് സഭാചരിത്രത്തിന്റെ അവിസ്മരണീയ സംഭവങ്ങളുടെ കാലാനുക്രമണികയാണ് പ. മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ 'മലങ്കര സഭ. ചരിത്രസ്പന്ദനങ്ങൾ' എന്ന ഗ്രന്ഥം. കോവിഡിന്റെ അടച്ചിരിപ്പുകാലം നൽകിയ നിർബ്ബന്ധിത തപസ്സിൻറെ ഒരു ദൈവികദാനമാണ് ഈ കൃതിയെന്ന് പ.ബാവ ആമുഖത്തിൽ വ്യക്തമാക്കുന്നു.

മലങ്കര സഭയുടെ സ്വത്വബോധവും സ്വാതന്ത്ര്യവും അടയാളപ്പെടുത്തുന്ന അവിസ്മരണീയ സംഭവങ്ങളുടെ ചരിത്ര വഴികൾ കാലാനുക്രമം അവതരിപ്പിച്ചിരിക്കുന്ന റഫറൻസ് ഗ്രന്ഥം. AD 40 മുതൽ 2022 നവംബർ 2 വരെയുള്ള ചരിത്ര സ്പന്ദനങ്ങളുടെ നേർസാക്ഷ്യം. കോവിഡ് അടച്ചിരിപ്പുകാലം ഫലപ്രദമായി ചരിത്ര ഗവേഷണത്തിനും വിജ്ഞാന സ്രോതസ്സുകൾ കണ്ടെത്തുന്നതിനുമായി പരിശുദ്ധ പിതാവ് വേർതിരിച്ചതിനാൽ പ്രൗഢമായ ഈ അക്ഷയ ഖനി മലങ്കര സഭാചരിത്രത്തിന് ലഭ്യമായി.

**അവതാരിക : ഫാ. ഡോ. ടി.ജെ. ജോഷ്വ**
**എം.ഒ.സി പബ്ളിക്കേഷൻസ്, കോട്ടയം**
**പേജ് : 296 വില : 400**
**കോപ്പികൾക്ക് വിളിക്കുക: 0481256130**

## മാർ ഒസ്താത്തിയോസ് സ്മാരക പ്രഭാഷണം



**തിരുവല്ല :** അശരണരേയും അലംബഹീനരേയും കരുതിയതിലും ജീവകാരുണ്യ മണ്ഡലത്തിലും പകര വെയ്ക്കുവാൻ സാധിക്കാത്ത മനുഷ്യ സ്നേഹിയായിരുന്ന വ്യക്തിപ്രഭാവമായിരുന്നു ഒസ്താത്തിയോസ് തിരുമേനി യെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പറഞ്ഞു. ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം നിരണം ഭദ്രാസന സമിതി സംഘടിപ്പിച്ച മാർ ഒസ്താത്തിയോസ് സ്മാരക പ്രഭാഷണം ഉദ്ഘാടനം ചെയ്യുകയായിരുന്നു പരിശുദ്ധ കാതോലിക്കാ ബാവാ. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. കെ. ജയകുമാർ ഐ.എ.എസ് മുഖ്യപ്രഭാഷണം നിർവ്വഹിച്ചു. സ്നേഹമുള്ള ആത്മീയതയുടെ ആൾരൂപവും ലാളിത്യത്തിന്റെ പ്രതീകവുമായിരുന്നു മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. മലങ്കര സഭാ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, യുവജന പ്രസ്ഥാനം ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ജെയിൻ സി മാത്യു, സെക്രട്ടറി ഡോ. കുറിയാക്കോസ് വി. കോച്ചേരി, മുൻ കേന്ദ്ര ട്രഷറാർ ജോജി പി. തോമസ് എന്നിവർ പ്രസംഗിച്ചു.

## സിവിൽ സർവ്വീസ് പഠനത്തിന് സ്കോളർഷിപ്പ്

മലങ്കര ഓർത്തഡോക്സ് സഭയുടെ സിവിൽ സർവ്വീസ് പരിശീലന കേന്ദ്രമായ IAS HUB MGOCSM സിവിൽ സർവ്വീസ് അക്കാഡമിയിൽ 2023-24 വർഷത്തേക്കുള്ള പരിശീലനത്തിന് ആഗ്രഹിക്കുന്ന വിദ്യാർത്ഥികൾക്ക് സഭയിൽ നിന്നുള്ള സ്കോളർഷിപ്പ് ലഭ്യമാണ്. കൂടുതൽ വിവരങ്ങൾക്ക്

**9496800217 - Fr. Saji Mekkatt**
**7503821180 - Fr. Adv. Alvin Abraham Simon**

# കഷ്ടപ്പെടുന്നവരുടെ ജീവിതം പണിയണം

## – പരിശുദ്ധ കാതോലിക്കാ ബാവാ



**പരുമല:** സാമൂഹ്യവും സാമ്പത്തികവുമായി കഷ്ടപ്പെടുന്നവരുടെ ജീവിതം പണിയുവാൻ കഴിയണമെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പറഞ്ഞു. മലങ്കര ഓർത്തഡോക്സ് സഭയുടെ 'സഹോദരൻ' സാമൂഹ്യ സേവനപദ്ധതിയുടെ ഒന്നാം വാർഷികത്തിൽ മുഖ്യ പ്രഭാഷണം നടത്തുകയായിരുന്നു അദ്ദേഹം.

ഭൗതികമായ കെട്ടിടസമുച്ചയങ്ങളെക്കാൾ മതഭേദമെന്യേ മനുഷ്യബന്ധങ്ങൾ സ്നേഹസ്പർശത്താൽ സൃഷ്ടിക്കുക എന്നതാണ് ലക്ഷ്യമെന്നും പരിശുദ്ധ ബാവാ പറഞ്ഞു

പരുമല സെമിനാരി മാനേജർ കെ.വി.പോൾ റമ്പാൻ അദ്ധ്യക്ഷത വഹിച്ചു. വൈദിക ട്രസ്റ്റി ഫാ.ഡോ.തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പരുമല ആശുപത്രി സി.ഇ.ഒ. ഫാ.എം. സി.പൗലോസ്, ഫാ.ഡോ.ജോൺ തോമസ് കരിങ്ങാട്ടിൽ, ഡോ.തോമസ് കുരുവിള എന്നിവർ പ്രസംഗിച്ചു. സഹോദരൻ പദ്ധതി സഹായ വിതരണവും സോദര സംഘം അംഗത്വ വിതരണവും പരിശുദ്ധ ബാവാ നിർവഹിച്ചു. കഴിഞ്ഞ വർഷം പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവായുടെ സ്മരണാർത്ഥം ആരംഭിച്ച സഹോദരൻ പദ്ധതിയിൽനിന്നും ആറുകോടി രൂപ ജാതിമതഭേദമെന്യേ വിവിധ സാമൂഹ്യസേവന പദ്ധതികൾക്കായി നൽകി.

---



പരിശുദ്ധ സഭയുടെ വിവാഹ സഹായ സമിതി കൺവീനറായി എ.കെ. ജോസഫിനെ പരിശുദ്ധ കാതോലിക്കാ ബാവാ നിയമിച്ചു. കഴിഞ്ഞ നാല് തവണ സഭാ മാനേജിംഗ് കമ്മറ്റി അംഗമായി പ്രവർത്തിക്കുന്നു. കോട്ടയം സെൻട്രൽ ഭദ്രാസനത്തിലെ കുമ്മനം സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗമാണ്.



പരിശുദ്ധ സഭയുടെ ഭവന സഹായ സമിതി കൺവീനറായി ജിജു പി. വർഗീസിനെ പരിശുദ്ധ കാതോലിക്കാ ബാവാ നിയമിച്ചു. കഴിഞ്ഞ നാല് തവണ സഭാ മാനേജിംഗ് കമ്മറ്റി അംഗമായി പ്രവർത്തിക്കുന്നു. തൃശൂർ ഭദ്രാസനത്തിലെ മന്ദാമംഗലം സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗമാണ്.



---



കേന്ദ്ര പബ്ലിക്കേഷൻസ് ഡിവിഷൻ ഡപ്യൂട്ടി ഡയറക്ടറായി നിയമിതനായ റോയ് ചാക്കോ ഇളമണ്ണൂർ. ഇന്ത്യൻ ഇൻഫർമേഷൻ സർവീസിലെ സീനിയർ ഓഫീസറായ ഇദ്ദേഹം കേന്ദ്ര ഗവ. പ്രസിദ്ധീകരണമായ യോജന മാസികയുടെ സീനിയർ എഡിറ്ററാണ്. മലങ്കര ഓർത്തഡോക്സ് സഭയുമായി ബന്ധപ്പെട്ട 2 ഗ്രന്ഥങ്ങളായ "ഇടയന്മാർ പറയുന്നു", 'നമ്മുടെ സഭയുടെ നന്മയ്ക്കായി" എന്നിവ ഉൾപ്പെടെ 8 പുസ്തകങ്ങളും 500 ലേറെ ലേഖനങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ആകാശവാണി (ഡൽഹി, തിരുവനന്തപുരം, കോഴിക്കോട്) പി. ഐ. ബി (കൊച്ചി, തിരുവനന്തപുരം) ഫീൽഡ് പബ്ലിസിറ്റി ഡയറക്ടറേറ്റ് (തമിഴ്നാട്) എന്നിവിടങ്ങളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. അടൂർ-കടമ്പനാട് മെത്രാസനത്തിലെ ഇളമണ്ണൂർ സെന്റ് തോമസ് ഓർത്തഡോക്സ് ഇടവക അംഗമാണ്. കുണ്ടറ MGD ഗേൾസ് ഹൈസ്കൂളിലെ HST ജയ്സി സൂസൻ തോമസ് ആണ് ഭാര്യ. മകൻ ഇംഗ്ലണ്ടിൽ ജോലി ചെയ്യുന്നു.

## ആഗോള വൈദീക സമ്മേളനം

സെന്റ് തോമസ് ഓർത്തഡോക്സ് വൈദീക സംഘത്തിന്റെ ആഗോള സമ്മേളനം പരുമലയിൽ ചേരുന്നു. കാത്തിരിപ്പിന്റെ ദിനങ്ങളായ 2023 മെയ് 22, 23, 24 (ചൊവ്വ, ബുധൻ, വ്യാഴം) ദിവസങ്ങളിൽ ലോകത്തിന്റെ വിവിധഭാഗങ്ങളിൽ നിന്നും വൈദീകർ പരുമലയിൽ സംഗമിക്കും (സ്നേഹസാഹോദര്യബന്ധങ്ങൾ പുതുക്കുവാൻ അറിവുകളെ വിശാലമാക്കുവാൻ അനുഭവങ്ങളെ പങ്കുവെയ്ക്കുവാൻ വൈദീക ശുശ്രൂഷ നേരിടുന്ന നൂതനങ്ങളായ വെല്ലുവിളികളെക്കുറിച്ച് പഠിക്കുവാൻ പ്രതിവിധികൾ തേടുവാൻ) പ്രഗൽഭരായ ഗുരുക്കന്മാർ ക്ലാസ്സുകൾക്കും ചർച്ചകൾക്കും നേതൃത്വം നൽകും.

## പാവനസ്മരണയ്ക്ക്...



**പി.എ. കുറിയാക്കോസ് & അന്നമ്മ കുറിയാക്കോസ്**

19-03-2019 26-02-2018

കൂടത്തുംമുറിയിൽ പടിഞ്ഞാറെമുറിയിൽ (H)

വെണ്ണിക്കുളം

Inserted By:

ഗ്രിഗറി കെ. ജോൺസ്,
ബേസിൽ കെ. ജോൺസ്
കുട്ടാണിക്കൽ, നരിയാപുരം

---

## കെ.സി. അന്നാമ്മ ടീച്ചർ

കൊള്ളന്നൂർ വീട്

വെസ്റ്റ് മങ്ങാട്, പഴഞ്ഞി

ജനനം: 16.7.1932 മരണം: 11.03.2012

---

IN EVER LOVING MEMORY OF

## MARIAMMA VARGHESE

IIIrd year of demise 6-3-2023

**Kayyalaparambil**

**Kompady, Thiruvalla**

നിന്റെ മഹത്വമുദിക്കും നാൾ
നിൽക്കണമിവൾ വലഭാഗത്തിൽ

Inserted by

Mr. K.V. Varghese & Family

